THE

# Shree Vazhumcode or Travancore.



# ശ്രീവാഴുംകോട്.

പുസ്തകം ൧. } ൧൦൮൨-ഇടവം. { ലക്കം ൪

## വിഷയവിവരം.


അദ്ധ്യക്ഷപ്രസംഗം.

മെസപ്പൊട്ടേമിയാ.

തീവെട്ടിക്കൊള്ള.

കേരളീയമതം (തുടൎച്ച.)

ഒരു അറിയിപ്പ്.

ഓട്ടംതുള്ളൽ.

ചിതലിന്റെ മുതൽ.

സംസ്കൃതവിദ്യാർത്ഥികൾക്ക് ഒററപ്പുസ്തകം.

# ബാലബോധിനി.

ഗ്രന്ഥകർത്താ ശ്രീമാൻ പൈലോപോൾ ബി. ഏ.,

സാധാരണ ഉപയോഗത്തിൽ വരാവുന്ന പദങ്ങളെടങ്ങിയ അമരകോശപദ്യങ്ങളും [illegible] അർത്ഥവും അടങ്ങിട്ടുണ്ട്. ഇങ്ങനെ നാലായിരം പദങ്ങളോളം വിവരിച്ചിട്ടുണ്ട്.

ഓരോ പദങ്ങളും എളുപ്പത്തിൽ കണ്ടുപിടിക്കേണ്ടതിനായി അകാരാദി ക്രമത്തിൽ ചേർത്തിട്ടുണ്ട്.

സന്ധികൾ, വിഭക്തികൾ, സമാസങ്ങൾ, വൃത്തങ്ങൾ, അലങ്കാരങ്ങൾ ഇവ ഓരോ പ്രകരണങ്ങളായി തിരിച്ച് ഓരോന്നും ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്.

ദേവനാഗരി അക്ഷരമാല, പദമാല, വാക്യമാല, ശ്ലോകമാല ഇവ ഉള്ളതുകൊണ്ട് സംസ്കൃതപുസ്തകവായന പഠിക്കാനും വേറെ പുസ്തകം ആവശ്യമില്ല.

സംസ്കൃതഭാഷയിൽ അല്പംമാത്രം പരിജ്ഞാനമുള്ളവർക്ക് തന്നത്താൻ വായിച്ചു മനസ്സിലാക്കത്തക്കവിധത്തിലാണ് വിവരിച്ചിട്ടുള്ളത്.

സംസ്കൃതഭാഷയിലുള്ള സകല വേദശാസ്ത്രപുരാണേതിഹാസകാവ്യനാടകാലങ്കാരാദികളിൽ ഓരോന്നിനേയും സംബന്ധിച്ച് സവിസ്തരം പ്രതിപാദിക്കുന്ന പ്രൌഢമായ ഒരു ഉപന്യാസവും അനുബന്ധിച്ചിട്ടുണ്ട്. കുറച്ചുപ്രതികളെ ഇനി ഇരിപ്പുള്ളു.

വില രൂപാ രണ്ടുമാത്രം. വി. പി. ചാർജ് പുറമേ.

# ശക്തിമയി അല്ലെങ്കിൽ [illegible]

രസകരമായ ഒരു ചരിത്രാഖ്യായിക.

പതിന്നാലാം ശതാബ്ദത്തിൽ മഹമ്മദീയർ ബംഗാളരാജ്യം ഭരിച്ചിരുന്ന കാലത്ത് നടന്ന ചില [illegible] സംഭവങ്ങളെ ആസ്പദമാക്കി ബംഗാളിലെ മഹാകവിയായ രവീന്ദ്രനാഥടാഗോറിന്റെ ഭഗിനിയും വിദുഷിയുമായ ശ്രീമതി സ്വർണ്ണകുമാരിദേവി ഉണ്ടാക്കിയ ആഖ്യായികയിൽ നിന്നും ശ്രീമതി ജെ. പാറുക്കുട്ടി അമ്മ [illegible]മം ചെയ്യപ്പെട്ടത്.

ലോകത്തിലുള്ള എല്ലാത്തരം ആളുകളും അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും അടങ്ങിയിട്ടുള്ള [illegible]രസകരമായ ഒരു പുസ്തകം. വിശേഷിച്ചും സ്ത്രീജനങ്ങൾ പ്രത്യേകം വായിക്കേണ്ടതു്.

ഒന്നാംതരം പേപ്പറിൽ അടിച്ചിട്ടുള്ളതും ഡെമ്മി വ്യൽ [illegible] പുറങ്ങളുള്ളതുമായ [illegible] പുസ്തകത്തിന്റെ വില അണ എട്ടുമാത്രം. വി. പി. ചാർജ് പുറമേ.

ഈ. വി. രാമൻഉണ്ണിത്താൻ,

"ശ്രീവാഴാംകോട്" ഉടമസ്ഥൻ,

കൊല്ലം.

# ശ്രീവാഴുംകോട്.

The SHREE VAZHUMCODE or TRAVANCORE

പുസ്തകം ൧ | ൧൦൮൭-ഇടവം. | ലക്കം ൪.




## തിരുവിതാംകൂർ മഹാജനസഭ.

### ഉപക്രമപ്രസംഗം.

ദിവാൻ ബഹദൂർ എ. ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ.

പ്രജാവത്സലനായ നമ്മുടെ മഹാരാജാവു തിരുമനസ്സിലെ ഭരണത്തിൽ സിദ്ധിച്ചിട്ടുള്ള അനുഗ്രഹങ്ങളിൽ ഒരു പ്രധാന സ്ഥാനം അർഹിക്കുന്നതു ജനസമുദായത്തിൽ ഇക്കാലം അങ്കുരിച്ചിരിക്കുന്ന സ്വാതന്ത്ര്യബോധമാണെന്നതു, ഷഷ്ട്യബ്ദോത്സവത്തിനിടയിൽ, വേറെ ഒരു സ്ഥലത്തും സമയത്തും ഞാൻ പ്രസ്താവിച്ചിട്ടുണ്ടു്. നഗരപരിഷ്കാര സമാജങ്ങളിലേക്കും പ്രജാസഭയിലേക്കും നിയമനിർമ്മാണസഭയിലേക്കുംഅംഗങ്ങളെ ഉദാരമാർഗ്ഗത്തിൽ (തിരഞ്ഞെടുക്കലിനാൽ) നേമിക്കുന്നതിനാലും ടി സഭകളിൽ രാജ്യാധികാരികളുടെ നയത്തിന്റെ ഗുണദോഷങ്ങളെപ്പററി വാദപ്രതിവാദങ്ങൾ നടത്താൻ അനുവദിക്കുന്നതുകൊണ്ടും ഓരോ ആണ്ടത്തെ പ്രജാസഭയിൽ മുന്നാണ്ടത്തെ രാജ്യഭരണചരിത്രം വായിച്ചു ബോധപ്പെടുത്തുന്നതിനാലും, നമുക്കിതു പ്രത്യക്ഷമാണു്. ആ സ്വാതന്ത്ര്യബോധത്തിൽ നിന്നും സ്വഭാവഗതിയിൽ മുളച്ചുവന്നിട്ടുള്ളതാകുന്നു ഈ മഹാജനസഭ. കീഴിൽ നാട്ടുകാർ, പിതാവിനോടു അപേക്ഷകളെ അറിയിക്കുന്ന ശിശുക്കളുടെ നിലയിലായിരുന്നു. ഹിന്ദുക്കളുടെ പുരാണങ്ങളിലും നീതിശാസ്ത്രത്തിലും ഈ നിലയാണു പ്രജകൾക്കു കല്പിച്ചിട്ടുള്ളതു്. ദിലീപമഹാരാജാവിന്റെ ശാസനാവൈഭവം വർണ്ണിക്കുന്നതിൽ അദ്ദേഹം പിതാവിനൊപ്പം പ്രജകളെ വിനയിക്കയും രക്ഷിക്കയും ഭരിക്കയും ചെയ്തു എന്നും സാക്ഷാൽ പിതാക്കൾ കേവലം ജന്മഹേതുക്കളായിരുന്നു എന്നും കാളിദാസൻ പറയുന്നു.

‘പ്രജാനാം വിനയാധാനാൽ
രക്ഷണാൽ ഭരണാദപി
സപിതാ പിതരസ്തേഷാം
കേവലം ജന്മഹേതവ’ (രഘു-൧-൨൪)

കാമന്ദകീയ നീതിസാരത്തിൽ രാജാവിനാവശ്യങ്ങളായ ചില ഗുണങ്ങളെ പ്രസ്താവിച്ചതിന്റെശേഷം, “ഇത്യാദി ഗുണങ്ങളോടുകൂടി ജനവൃത്താന്തങ്ങളെ അറിയുന്നവനായ് സ്ഥിരനായ്, ആരിൽ ജനങ്ങൾ, പിതാവിൽ എന്നപോലെ തൃപ്തന്മാരായ് അടങ്ങുമോ അവൻതന്നെ പാർത്ഥിവൻ” എന്നു പറയുന്നു.

“ഇത്യാദിഗുണസമ്പന്നേ
ലോകയാത്രാവിധിസ്ഥിരേ
നിർവൃതഃ പിതരീവാസ്തേ
യത്രലോകഃ സപാർത്ഥിവഃ”

(കാമന്ദകീയനീതിസാരം ൭-ാംപ്രകരണം ശ്ലോ-൧൯)

ശാസിതന്മാരുടെ ഹിതം അവരറിയുന്നതിനേക്കാൾ ശാസകന്മാരറിയുമെന്ന ഊഹത്തിന്മേലാണു മേൽപറഞ്ഞപ്രകാരത്തിലുള്ള പിതൃ ശാസനം സ്ഥാപിക്കപ്പെട്ടിട്ടുള്ളതു്. ബാല്യാവസ്ഥയിലുള്ള ജനസമുദായത്തിൽ അതുചിതമായിരുന്നാലും, വിദ്യാഭ്യാസവും വ്യവഹാരികവൃത്തികളും വ്യാപാരപ്രചാരവും ലോകസഞ്ചാരവും ലോകജ്ഞാനവും നയജ്ഞതയും വർദ്ധിച്ചു യൌവനദശയെ പ്രാപിച്ച സമുദായത്തിൽ, അതിബാലന്മാരുടെയും ചിത്തഭ്രമികളുടെയും സംഗതികളിൽ ഒഴികെ, ടി ഊഹം താഴെപ്പറയുന്ന കാരണങ്ങളാൽ അസാധുവെന്നു ആധുനിക നയാനുഷ്ഠാനത്താൽ കാണപ്പെടുന്നു.

കാരണങ്ങൾ,—

(൧) പ്രാപ്തന്മാരായ ശാസിതന്മാരുടെ ഹിതം അവർ അറിയുന്നിടത്തോളം ശാസകന്മാർക്കറിഞ്ഞുകൂടാ.

(൨) പിതൃശാസനം സ്വാശ്രയത്തെ ക്ഷയിപ്പിക്കയും, ജനങ്ങൾക്കു ശുഭകരമായ ലോകപരിചയത്തെ നഷ്ടമാക്കുകയും ചെയ്യും.

(൩) സ്വാർത്ഥവിരുദ്ധത്വം നിമിത്തം പിതൃശാസനങ്ങൾ മിക്കവാറും അനുസൃതങ്ങളാകും.

(ർ) അനുസരിപ്പിക്കുന്നതിനുള്ള നയനേതാക്കളുടെ പ്രയത്നത്തിനു തക്കവണ്ണം ഫലസിദ്ധി ഉണ്ടാകയില്ല.

(ൽ) ശാസകന്മാരുടെ അധികാരം ദോഷകരമായ് അതിക്രമിച്ചുപോകാം.

ഈ കാരണങ്ങളാൽ, രാജ്യശാസനം ഒരു വിശ്വസ്തത മാത്രമാണെന്നും അതിനെ ക്രമമായ് പ്രയോഗിക്കുന്നതിനു ശാസകന്മാർശാസിതന്മാർക്കുത്തരവാദികളാണെന്നും, രാജ്യശാസനം അന്യസ്ഥാപനങ്ങളെപ്പോലെ പരിഷ്കർത്തവ്യമാണെന്നും ആകുന്നു ആധുനിക നയസിദ്ധാന്തം. ഈ അഭിപ്രായങ്ങൾക്കനുരൂപങ്ങളായ പ്രമാണങ്ങൾ ഹിന്ദുപുരാണങ്ങളിലും ഇല്ലെന്നില്ല. ആയിരം മടങ്ങു വഷിക്കുന്നതിനായി സൂര്യൻ ഭൂമിയിൽ നിന്നും രസം ഹരിക്കുന്നതുപോലെ പ്രജകളുടെ വൃദ്ധിക്കമാത്രമായിട്ടാണു (ഇതുതന്നെ വിശ്വസ്തതാലക്ഷണം) രാജാവു അവരിൽ നിന്നും കരം വസൂൽ ചെയ്യുന്നതെന്നു കാളിദാസൻ പറയുന്നു.

"പ്രജാനാമേവഭൂത്യർത്ഥം
സതാഭ്യോബലിമഗ്രഹീൽ
സഹസ്രഗുണമുൽസ്രഷ്ടും
ആദത്തേഹിരസംരവി" രഘു ൧—൧൮.

പ്രജകളുടെ ഹിതത്തിൽ തൽപരനും ധർമ്മാർത്ഥിയുമായ രാജാവു കാലം, ദേശം, ബുദ്ധി, ബലം ഇവുകൾ അനുസരിച്ചു അവരെ ശാസിക്കേണ്ടതാണെന്നു മഹാഭാരതത്തിൽ പറയുന്നു.

"യഥാദേശം യഥാകാലം
യഥാബുദ്ധി യഥാബലം
അനുശിഷ്യാൽ പ്രജാരാജാ
ധർമ്മാർത്ഥീതദ്ധിതേരതഃ"

ശാന്തിപർവ്വം രാജധർമ്മം ൮൮-ാം അദ്ധ്യായം ൨ ാം ശ്ലോകം.

ഈ അഭിപ്രായങ്ങൾക്കനുരൂപമായി, ഭാരതഖണ്ഡത്തിലെ നാട്ടുരാജാക്കന്മാരുടെ പ്രതിനിധിസ്ഥാനത്തിൽ ബിക്കനീയർ മഹാരാജാവവർകളും മററു നയനേതാക്കളും ഇംഗ്ലണ്ടിൽ ചെന്നു വാദിച്ചു ശാസ്യശാസനം (ജനങ്ങൾക്കുത്തരവാദിയായ ഭരണം) ബ്രിട്ടീഷിൻഡ്യയിലെ ഉദ്ദിഷ്ടനിധിയായി ഇപ്പോൾ ഉറപ്പിക്കപ്പെട്ടു ഇരിക്കുന്നു. ഈ അവസ്ഥയിൽ (ക) രാജ്യയോഗത്തിൻെറ ലക്ഷണങ്ങൾ എന്തെന്നും (ഖ) അതിൻെറ ധർമ്മങ്ങൾ എന്തെന്നും (ന) ആ ധർമ്മങ്ങളെ അതു ഏതെല്ലാം പ്രകാരങ്ങളിൽ നിർവ്വഹിക്കാമെന്നും (ർ) ആ നിർവ്വഹണത്തിൽ ജനസമൂഹത്തിൻെറ അനുഷ്ഠയക്രമങ്ങളെന്തെന്നും, ഈ നാട്ടിലെ ജനനേതാക്കന്മാരുടെ മുമ്പിൽ പ്രസ്താവിക്കുന്നതു അനുചിതമാകയില്ലെന്നു വിചാരിച്ചു, ഈ നാലു വിഷയങ്ങളെയും കുറിച്ചു ചുരുക്കമായി പറഞ്ഞുകൊള്ളുന്നു.

### രാജ്യയോഗം.

ഒന്നാമതു, രാജ്യയോഗം എന്താകുന്നു. ജനങ്ങളുടെ സാമാന്യകാര്യങ്ങളെ നിർവ്വഹിക്കുന്നതിനായി, അവരുടെ പ്രതിനിധിസ്ഥാനം വഹിച്ചു, അവരാൽ സ്ഥിരമായി അനുസരിക്കപ്പെടുന്ന ഒരു നായകശക്തിമത്തായ സംഘമാകുന്നു, രാജ്യയോഗം എന്നു പറയുന്നതു്.

കേവലം ശക്തിപ്രയോഗം രാജ്യമാകയില്ല. ഗ്രന്ഥങ്ങളുടെ യോഗ്യതയെക്കുറിച്ചു് ഒരു വിദ്യാവിശാരദൻ പുറപ്പെടുവിക്കുന്ന അഭിപ്രായം, വളരെ ശക്തിമത്തായിരിക്കാം. അതുപോലെതന്നെ ഗോവസൂരിപ്രയോഗത്തെ ആക്ഷേപിച്ചു ഒരു വൈദ്യനിപുണൻ പുറപ്പെടുവിക്കുന്ന മതം സർവ്വമാന്യമായിരിക്കാം. എന്നാൽ രാജ്യാധികാരപ്രയോഗത്താൽ, ഇവ പ്രബലപ്പെടാത്തപക്ഷം ഇവയ്ക്കു ശാസകശക്തി സിദ്ധിക്കുന്നതല്ലാ. അപ്രകാരംതന്നെ ഒരു രാജാവു ഒരു മതോപദേശിയുടെ ഉപദേശം അനുസരിച്ചു രാജ്യകാര്യം നടത്തുന്നതായാൽ, അതു സത്യത്തിൽ ഒരു പ്രേരണ മാത്രമാകുന്നു. യഥേഷ്ടം രാജാവിനു് ആ പ്രേരണയെ ധിക്കരിക്കാവുന്നതാകയാൽ അതു രാജ്യാധികാരമാകയില്ല. എന്നാൽ, ആ മതോപദേശിയെക്കുറിച്ചുള്ള ജനസമ്മതം, ടി അനുസരണത്തിനു കാരണമാകുമെങ്കിൽ, അപ്പോൾ രാജശാസനം മതവൈദികശാസനമായ് പരിണമിക്കും. റോമാവിലെ പാപ്പാവിൻെറ ശാസനം ഇപ്രകാരം യൂറോപ്പിൽ ചില രാജ്യങ്ങളിൽ കുറേക്കാലം നടന്നിട്ടുണ്ടു്. ഒരു ജനസമുദായം, സബോധം അധികാരം വഴിച്ചെങ്കിലെ അതു് ശാസകമെന്നു പറയാവു. രാജ്യാധികാരികൾ മൌനമായ ജനാനുസരണത്തെ അവലംബിച്ചു കാര്യങ്ങൾ നടത്തുന്നതായാൽ, ആ ജനസമുദായത്തിനു ശാസനം തീരെയില്ലെന്നു പറയാം. ജനവിരോധത്തെ ഭയപ്പെട്ടു് ടി അധികാരികൾ ജനഹിതത്തെ അനുഷ്ഠിക്കുന്നതായാൽ അപ്പോൾ ജനങ്ങൾക്കു് അബോധ (അജ്ഞാത) ശാസനം ഉണ്ടെന്നു പറയാം. എന്നാൽ, തങ്ങളുടെ ശാസകന്മാരെ തിരഞ്ഞെടുക്കുന്നതിനൊ അവരുടെ പ്രവൃത്തികളെ പൊതുനിയമങ്ങളാൽ നയിക്കുന്നതിനൊ, പക്ഷെ ഇതു രണ്ടും ചെയ്യുന്നതിനൊ ജനങ്ങൾക്കധികാരം സിദ്ധിക്കുന്നതുവരെയ്ക്കും ഒരു സമുദായത്തിനു പൂർണ്ണമായ ശാസകപദം ലഭിക്കയില്ല. അപ്പോൾ ആ സമുദായത്തിൽ നേതാക്കന്മാരുള്ളപക്ഷം അവരുടെ ശക്തി, സത്യത്തിൽ ശാസകശക്തിതന്നെയാകുന്നു.

ഒരു രാജ്യയോഗത്തിനു സാരാംശമായുള്ളതു് ഐക്യബോധമാകുന്നു. ഏകമതാനുസരണവും ഏകഭാഷാഭാഷിതവും, സാമാന്യപൂർവ്വവൃത്തവും സാമാന്യചരങ്ങളും ഈ ഐക്യത്തെ ദൃഢീകരിക്കുന്നവയാണെങ്കിലും, ശാസനൈക്യമാത്രത്താലും ദീർഘസഹചരണത്താലും അതു സിദ്ധിക്കാവുന്നതാണെന്നു ആധുനികാനുഷ്ഠാനത്താൽ കാണപ്പെടുന്നു. സ്വിട്ട്സർലണ്ടിലെ ബഹുഭാഷിജനസമുദായവും അമേരിക്കയിലെ ഏകീകൃതരാജ്യങ്ങളിലെ ബഹുമതസ്ഥജനങ്ങളും ഇതിലേക്കു ദൃഷ്ടാന്തങ്ങളാകുന്നു. മതഭിന്നത മാത്രമുള്ള ഒരു സമുദായത്തിൽ, ശേഷം മേല്പറഞ്ഞ ഭാഗങ്ങളിൽ ചേർച്ചയുണ്ടായിരുന്നാൽ ഐക്യത്തിനു് സാരമായ ഹാനി വരുന്നതല്ല. ഇപ്രകാരമാകുന്നു ഈ രാജ്യത്തിലെ ക്രിസ്ത്യാനികളും ഹിന്ദുക്കളും മഹമ്മദീയരും ഏകജനസമുദായമായ് തീർന്നിരിക്കുന്നതു്.

### രാജ്യയോഗധർമ്മം.

രാജ്യയോഗത്തിൻെറ സ്വരൂപവും ലക്ഷണങ്ങളും ഇതു മേല്പറഞ്ഞതുകളാൽ ബോധപ്പെടാവുന്നതാണു്. ഇനി അതിൻെറ ധർമ്മങ്ങളെ ചിന്തിക്കാം സാമാന്യകാര്യനിർവ്വഹണമാണു് രാജ്യയോഗത്തിൻെറ ഉദ്ദേശ്യമെന്നു മുമ്പിൽ പ്രസ്താവിച്ചു. അതു, വ്യക്തിക്ഷേമം ഉദ്ദേശിച്ചും (അതായതു ഓരോരാളിൻെറ ക്ഷേമം പ്രത്യേകമായുദ്ദേശിച്ചും) സാമുദായികക്ഷേമം ഉദ്ദേശിച്ചും നടത്താവുന്നതാണു്. വ്യക്തിക്ഷേമം പുലർത്തുന്നതു താഴെപ്പറയുന്ന മാർഗ്ഗങ്ങളിലാകുന്നു.

൧. പ്രാകൃതവസ്തുക്കളെ, സ്വാപേക്ഷകൾ സാധിക്കുന്നതിനായ് ഉപയോഗപ്പെടുത്തി, അതുകളോടുള്ള സ്വസംബന്ധങ്ങളെ നിർണ്ണയിച്ചു, സ്വക്ഷേമം പുലർത്തുന്നതിനു ഓരോരുത്തനും സ്വാതന്ത്ര്യം കൊടുക്കുക.

൨. ഉടമ്പടിലംഘനം, ഉപദ്രവമുള്ള അന്യന്മാരുടെ ആക്രമണങ്ങളാലുണ്ടാകാവുന്ന കഷ്ടതകളെ ഒഴിച്ചു സമാധാനം നൽകുക.

൩. അപ്രാപ്തന്മാർ സ്വരക്ഷണത്തിനു ശക്തന്മാരാകാവരെയ്ക്കും അവരുടെ പോഷണവും ചിത്തസംസ്കാരവും നടത്തുന്നതിനുള്ള ചുമതല, മാതാപിതാക്കന്മാരുടെ മേൽ ചുമത്തുകയും, അതിലേയ്ക്കുവരെ ശക്തന്മാരാക്കുന്നതിനായ് കുടുംബബന്ധങ്ങളെ ക്രമപ്പെടുത്തുകയും ചെയ്ക. സത്യത്തിൽ സ്വാതന്ത്ര്യത്തിന്റെ അംശങ്ങൾ ഈ മൂന്നും തന്നെയാകുന്നു.

വ്യക്തിരക്ഷണത്തിനു മേല്പറഞ്ഞ ധർമ്മങ്ങൾ രാജ്യയോഗം നിർവ്വഹിക്കേണ്ടതാണെന്നതിനെപ്പററി നയജ്ഞന്മാരുടെ ഇടയിൽ വികല്പമില്ല. എന്നാൽ, ഓരോരുത്തന്റെ സ്വാത്മം പുലർത്തുന്നതിനു അവനവനുള്ള താല്പര്യവും സൌകര്യവും അന്യർക്കുണ്ടാകാത്തതിനാലും അന്യാശ്രയത്താൽ, സ്വാശ്രയവും, ഉദ്യമവും ആരംഭിതവും (നവീനവിഷയങ്ങളിൽ പ്രവേശനം) ക്രമേണ ക്ഷയിച്ചുപോവാനിടയുള്ളതിനാലും, ഓരോരുത്തനും സ്വാത്മം തുടരുന്നതിൽ മിക്കവാറും സമുദായാത്മവും വർദ്ധിപ്പിക്കുന്നതു സഹജമാകയാലും, മേല്പറഞ്ഞ മൂന്നിനങ്ങളെക്കവിഞ്ഞു സമുദായാത്മമായ രാജ്യയോഗപ്രവേശനം വിഹിതമല്ലെന്നു ചില നയജ്ഞന്മാർ വാദിക്കുന്നു.

ഈ വാദത്തിന്റെ പ്രാബല്യം മിക്കവാറും സമ്മതിച്ചാലും, ഓരോരുത്തന്റെ സ്വാത്മാനുഗമനത്താൽ, ഉൽകൃഷ്ടസമുദായാത്മം വർദ്ധിപ്പതായ് തീർച്ചയായ് പറവാൻ പാടില്ലെന്നു മാത്രമല്ല, ഏതൊരു വിഷയത്തിലെങ്കിലും ഒരുവന്റെ സ്വാത്മം സമുദായാത്മത്തിനു വിരുദ്ധമായ് വരുന്നതായാൽ, അവൻ അതിനു ഹാനി വരുത്തുമെന്നുള്ളതു് നിശ്ചയവുമാണു്.

വ്യക്തിസംരക്ഷണത്തിൽ അടങ്ങിയ അനേകം കാര്യങ്ങളിൽ, തുടരുന്ന സ്വാത്മം, സമുദായാത്മത്തിലേക്കു സുകരമായി നയിക്കാത്ത പല വിഷയങ്ങളും ഉള്ളവയിൽ ചിലതുകളെ പ്രസ്താവിച്ചുകൊള്ളുന്നു.

വ്യക്തിസംരക്ഷണം.

൧. വ്യക്തിരക്ഷണവാദം, ഓരോരുത്തന്റെ പ്രയത്നത്തെ സംബന്ധിക്കയല്ലാതെ, ആ പ്രയത്നത്തിനു ആധാരങ്ങളായ പ്രാകൃതവസ്തുക്കളെ ബാധിക്കാൻ ന്യായമില്ല. കടൽ കായലുകളിൽ മത്സ്യം പിടിക്കുന്നവർക്കും നദികളിൽനിന്നും തോട്ടുവഴി കൃഷിക്കു വെള്ളം ചെറുത്തു കൊണ്ടുപോകുന്നവർക്കും, പിടിക്കുന്ന മത്സ്യങ്ങൾക്കും തടുക്കുന്ന വെള്ളത്തിനും, പ്രയത്നം നിമിത്തം, അവകാശം പറയാമെങ്കിലും, കടലിനും, നദിക്കും അവകാശം പറവാൻ ന്യായമില്ല. ഇതുകൾ ജനസമുദായത്തിനു പൊതുവിൽ ഉപയോഗപ്പെടുമാറു സൂക്ഷിക്കുന്നതിനുള്ള ചുമതല രാജ്യയോഗം വഹിക്കണം.

൨. പൊതുവിൽ ഉപയോഗപ്പെടത്തക്ക ചില സാധനങ്ങളെ ഒരുവൻ സമ്പാദിക്കയോ തന്റെ ബുദ്ധിശക്തിയാൽ കണ്ടുപിടിക്കയോ ചെയ്യുന്ന വിഷയത്തിൽ, അതിനു യുക്തമായ വിലയതിനു് മററൊരുവൻ വാങ്ങിക്കുന്നതു ന്യായമല്ലെന്നു വർഷവൃദ്ധിക്കുതകുന്ന വനങ്ങളും, കരപ്രയോഗങ്ങൾക്കു പൊതുവിൽ ലാഘവം ഉണ്ടാക്കുന്ന യന്ത്രങ്ങളും ഇതിലേക്കുദാഹരണങ്ങളാകുന്നു. ഇതുകളെ, രാജ്യയോഗം ഉടമസ്ഥന്മാർക്കു ഏതുവിധത്തിലെങ്കിലും പ്രതിഫലം കൊടുത്തു സമുദായോപയോഗാർത്ഥം സമ്പാദിക്കേണ്ടതാണു്. അതുപോലെതന്നെ, ഓരോ നഗരങ്ങളിലെ പാലങ്ങളെ കടിയാനവന്മാർ കെട്ടിച്ചു തീരുവപിരിച്ചെടുക്കുന്നതിനുള്ള അദ്ധ്വാനവും പ്രയാസവും നോക്കുമ്പോൾ, അതുകളെ രാജ്യയോഗം സമുദായദ്രവ്യം ചിലവുചെയ്തുണ്ടാക്കുന്നതിന്റെ ഔചിത്യവും ലാഘവവും ബോദ്ധ്യപ്പെടുന്നതാണു്.

൩. ചിലപ്പോൾ ജനോപകാരപ്രദകാര്യം ചെയ്യാൻ ഒരുവനുദ്ദേശമുണ്ടായിരുന്നാലും, അതു വേണ്ടിടത്തോളം നടത്താൻ മനസ്സു തോന്നാതിരിക്കാം. കലാൽകുത്തക ഇതിൽ ഒരു ദൃഷ്ടാന്തമാകുന്നു. ചാരായം കുത്തകക്കാരനു ബോധിച്ച വിലയ്ക്കും പരിമാണത്തിലും വിററുകൊള്ളാൻ സമ്മതിച്ചാൽ, ചരക്കു ദുർല്ലഭമാക്കി വില അക്രമമായി കൂട്ടുന്നതിനു അവനും താല്പര്യം തോന്നാം. ഈ വിഷയത്തിൽ രാജ്യയോഗം വിലയെ ക്ലിപ്തപ്പെടുത്തി ചരക്കിനു ദൌർല്ലഭ്യം വരാതെ സൂക്ഷിക്കുന്നതിനു കുത്തകക്കാരനോടു നിർബന്ധിക്കുന്നതു സത്യത്തിൽ വ്യക്തിവിഷയക്രമമാണെങ്കിലും സമുദായാത്മത്തിനു ആവശ്യമാകുന്നു. ആഹാരസാധനങ്ങളുടെ ദൌർല്ലഭ്യകാലങ്ങളിൽ ബഹുക്കളുടെ ഞെരുക്കം കണ്ടു അതിലാഭം നേടാൻ ശ്രമിക്കുന്ന കച്ചവടക്കാരെ നിർബന്ധിച്ചു വിലകളെ ക്രമപ്പെടുത്തുന്നതിനു ബാംബേ ഭരണാധികാരികൾ ഈയിടെ നടത്തീട്ടുള്ളതുപോലെ ഒരു ക്രിയാദ്ധ്യക്ഷനെ നേമിക്കുന്നതും ഈ കാരണത്താൽ ന്യായീകരിക്കാവുന്നതാണു്.

൪. അനേകം പേർകൂടി ഒരു പൊതുവായ കാര്യം നടത്തുന്നതിൽ, ഏതാനുംപേരുടെ ഉപേക്ഷയാൽ ശേഷം പേരുടെ യത്നം നിഷ്ഫലമായ് പോകാവുന്ന വിഷയത്തിൽ, രാജ്യയോഗത്തിന്റെ പ്രവേശനം വളരെ ഉചിതവും ഫലപ്രദവുമായിരിക്കും. ആറു കായിലുകളുടെ തീരങ്ങളിലുള്ള നിമ്നസ്ഥലങ്ങളെ പ്രളയംകേറാതെ ചുവരുകെട്ടി സൂക്ഷിക്കുന്നതു ഇതിലേക്കു ദൃഷ്ടാന്തമാകുന്നു.

൫. ബഹുക്കളുടെ പ്രയോജനമുള്ള ഒരു കാര്യത്തിൽ ചിലർക്കു സ്വകാര്യലാഭത്തിനു് സൌകര്യം ഉണ്ടാകുന്നതായാൽ, ടി പ്രവേശനം അത്യന്താപേക്ഷിതമാകുന്നു. ഒഴിവുദിവസത്തിൽ കടകൾ എല്ലാം അടയ്ക്കേണ്ടതാവശ്യമായ് വരുന്ന വിഷയത്തിൽ, കൂടുതൽ വിലയ്ക്കു സാമാനങ്ങൾ വിററു ലാഭം നേടുന്നതിനു ചിലർക്കാഗ്രഹം ഉണ്ടാകാവുന്നതകയാൽ, അതിനെ തടുക്കുന്നതിനുള്ള രാജ്യയോഗത്തിന്റെ പ്രവേശനം ഉചിതമെന്നു സ്പഷ്ടമാകുന്നു.

൬. രാജ്യയോഗത്തിന്റെ ധനപുഷ്ടിയാലും വ്യവസ്ഥിതിയാലും അത്യധികം വിശ്വസിച്ചു അതിനു കടംകൊടുക്കാവുന്നതാണു്. നിർദ്ധനന്മാരുടെ രക്ഷയ്ക്കായ് ധനവ്യാപാരവും യോഗക്ഷേമവും സ്ഥാപിക്കുന്നതിനും അർത്ഥശാസ്ത്രീയ വിഷയങ്ങളിൽ സംഖ്യാനിർണ്ണയം ചെയ്യുന്നതിനും രാജ്യയോഗത്തിനു അനന്യസൌകര്യങ്ങൾ ഉള്ളതാകയാൽ ഈ വിഷയങ്ങളിൽ യഥോചിതം അതിന്റെ സമുദായിക പ്രവേശനം ആവശ്യകമാണു്.

൭. ചില സാധനങ്ങളുടെ സ്വഭാവത്താൽ അവയെ പ്രത്യേകം ഓരോ ഉടമസ്ഥന്റെ അധീനത്തിൽ വിടുന്നതിനേക്കാൾ രാജ്യയോഗാധീനത്തിൽ നിറുത്തുന്നതു സമുദായപ്രയോജനത്തിനുചിതമായിരിക്കും. റോഡുകളും വനങ്ങളും ജലമാർഗ്ഗങ്ങളും ഇതിലേക്കുദാഹരണങ്ങളാകുന്നു.

൮. സാരവത്തായ ഒരു സമുദായാർത്ഥം സുലഭമായി നിർവ്വഹിക്കുന്നതിനായി, വ്യക്ത്യവകാശപ്രചാരത്തിനു ചിലപ്പോൾ അതിർ നിശ്ചയിക്കേണ്ടിവരും. പൊതുമരാമത്തുകൾ നടത്തുന്നതിനായ് അഖിലാചാരപ്രകാരമുള്ള വില... നിർബന്ധമായ ഭൂമി സമ്പാദനം ഈ വിഷയത്തിൽ ചേർന്നതാണ്.

൯. സ്ഥിരമായും ലഘുവായും സമുദായാർത്ഥം സാധിക്കുന്നതിനായ്, ചില കാര്യങ്ങളെ സംബന്ധിച്ചുള്ള [illegible]തങ്ങളെല്ലാം ഏകശാസനത്തിൽ നടത്തേണ്ടിവരും. തപാലും നാണയനിർമ്മാണവും ധനവ്യാപാരവും ഈ ഇനത്തിൽ ചേർന്നവയാകുന്നു.

൧൦. ചിത്തസംസ്കാരവും സാങ്കേതികവിദ്യാഭ്യാസവും വ്യക്തിഫലപ്രദങ്ങളാണെങ്കിലും സമൂഹവൃദ്ധിപ്രദങ്ങളും ആകുന്നു. ഇതുകൾക്കു വേണ്ടിവരുന്ന ചിലവും മറ്റും ആലോചിച്ചാൽ, ഇവയെ ധനികന്മാരുടെ ഇഷ്ടംപോലെ നടത്തുന്നതിനായ് വിട്ടാൽ ഫലപ്പെടാൻ പ്രയാസം. അതിനാൽ ഇവയെ നടത്തുന്നതിനുള്ള ചുമതല രാജ്യയോഗത്തിന്മേൽ ചുമത്തുന്നതു് ക്ഷേമപ്രദം ആകുന്നു.

൧൧. ഉൽകൃഷ്ടശാസ്ത്രീയാഭ്യസനവും പുസ്തകശാലകളും ദർശനശാലകളും പരീക്ഷണയന്ത്രശാലകളും ഈ ഇനത്തിൽ ചേരുന്നതാകുന്നു.

൧൨. ചില കാര്യങ്ങളിൽ രാജ്യയോഗപ്രവേശം വ്യക്ത്യവകാശത്തെ തീരെ നിരോധിക്കുന്നതായും വരാം. ഗ്രന്ഥകർത്തൃസ്വാമ്യത്തേയും ഊണഗന്മാരെയും സ്ത്രീപുംസ ബന്ധത്തേയും സംബന്ധിച്ചുള്ള നിബന്ധനകൾ ഈ വർഗ്ഗത്തിൽ ചേർന്നവയാകുന്നു. മേൽ പ്രസ്താവിച്ച ൧൨ വിഷയങ്ങളിലും അവയെപ്പോലുള്ള അന്യങ്ങളിലും ക്രമീകരണത്താലൊ, പ്രത്യേകവൃത്തി ഗ്രന്ഥത്താലൊ അന്യപ്രവേശനിരോധനത്താലൊ ഈ മൂന്നിലൊരു വിധത്തിൽ, വ്യക്തി വിഷയത്തിൽ രാജ്യയോഗത്തിനുള്ള പ്രവേശനം സമൂഹാർത്ഥം എന്നു പറയപ്പെടുന്നു. ഈ അതിരിനെ കവിഞ്ഞു, സർവ്വസ്വം ധനാവസ്ഥ സമമാക്കണമെന്നുള്ള ചില അതിക്രമിനയജ്ഞന്മാർ പ്രവദിക്കുന്ന വാദത്തിനാകുന്നു "സമീകരണവാദം" എന്നു പറയുന്നതു്. ഇപ്രകാരം രാജ്യയോഗത്തിന്റെ വ്യക്ത്യർത്ഥവും സമൂഹാർത്ഥവുമായ ധർമ്മദ്വയത്തിനെ വിവരിച്ചു കഴിഞ്ഞു. ഇനി മൂന്നാമതു അംഗത്തിന്റെ നിർവ്വഹണപ്രകാരങ്ങളെ ആലോചിക്കാം.

## രാജ്യയോഗനിർവ്വഹണം.

രാജ്യാധികാരം ഒരു വിശ്വസ്തതയാണെന്നും, ആ വിശ്വസ്തതയുടെ ഗുണാനുഭോഗിയായ ജനസമുദായത്തിനു, സബോധശാസനം ഉണ്ടെങ്കിലെ അതു ശാസകസമുദായമെന്നു പറയാവു എന്നും പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ ജനസമുദായം ഒട്ടുക്കു ശാസനം നടത്തുന്നതെങ്ങനെ? ഓരോ ഭരണകൃത്യത്തേയും ജനങ്ങൾചേർന്നു നയിക്കുന്നതു അസാദ്ധ്യമാണല്ലൊ. അതിനാൽ ഓരോ ഗഡുവിൽ അവർ അവരുടെ പ്രതിനിധികളായ നയജ്ഞന്മാരെ തിരഞ്ഞെടുക്കയും ആ പ്രതിനിധികൾമുഖേന ചില പൊതുനിയമങ്ങളെ ഏർപ്പെടുത്തി അതുകളെ രാജ്യാധികാരികൾ ശരിയായനുഷ്ഠിക്കുന്നതിനെ അപ്പപ്പോൾ പരിശോധിക്കയും ചെയ്യുകയാകുന്നു മേൽപ്രകാരമുള്ള ജനശാസനം നടത്തപ്പെടുന്നതു്. സ്വിട്സർലണ്ടിലും ആസ്ട്രേലിയായിലും എന്നപോലെ അപൂർവ്വമായ ചില രാജ്യങ്ങളിൽ ടി പൊതുനിയമങ്ങളെ സാമാന്യജനാഭിമതത്തിനായി സമർപ്പണം ചെയ്യാറുണ്ട്. എന്നാൽ ഗൌരവമേറിയ നയവിഷയങ്ങളെ സാധാരണന്മാരുടെ അഭിമതം അനുസരിച്ചു തീർച്ചപ്പെടുത്തുന്നതു അവിഹിതമാണ്. മററു മിക്ക രാജ്യങ്ങളിലേയും നടപ്പനുസരിച്ചു ഇവയേയും ജനപ്രതിനിധികളുടെ തീർച്ചയ്ക്കു വിടുന്നതാകുന്നു അത്യന്തം ഗുണകരമായുള്ളതു്. ഇങ്ങനെവിടുന്നതിൽ ആ പ്രതിനിധികൾ ജനാഭിമതത്തെ ഗണിച്ചുനടക്കുന്നതിനായി അവരുടെ ഉദ്യോഗധാരണത്തിനു ൭-വർഷത്തിൽ കവിയാതെ ഒരു കാലാവധി നിശ്ചയിക്കാറുണ്ട്.

പ്രതിനിധികൾ, തങ്ങളുടെ നിയോക്താക്കളുടെ അഭിമതം അറിഞ്ഞു നടക്കേണ്ടവരാണെങ്കിലും, അവർ കേവലം കാര്യസ്ഥന്മാരല്ല; അവരുടെ നയവൈദഗ്ദ്ധ്യംതന്നെ അവരുടെ നിയമനത്തിനു മുഖ്യകാരണമായിരിക്കേണ്ടതു്. അതിനാൽ അപരിചിതന്മാരും അവിദഗ്ദ്ധന്മാരും ആയ നിയോക്താക്കൾക്കു ആ നിയമനത്തെ ഉടനടി അഴിക്കുന്നതിനും തരംകൊടുക്കുന്നതു സമുദായക്ഷേമകരമല്ല. മേൽപറഞ്ഞ കാലാവധിക്കകം വാഗ്വാദത്താലും പ്രശ്നങ്ങളാലും പത്രമുഖേനയും പലപ്പോഴും നിയോക്താക്കൾക്കു പ്രതിനിധികളെയും ശാസകന്മാരെയും ശാസിക്കാനും ഉപദേശിക്കാനും അവസരമുള്ളതാകുന്നു. ഇതിലേക്കു അവർക്കു സംഭാഷണസ്വാതന്ത്ര്യവും ലേഖനസ്വാതന്ത്ര്യവും നിയമത്താൽ സിദ്ധമായിരിക്കണം.

ശാസിതന്മാർക്കു ശാസകന്മാരെ നയിക്കുന്നതിനു, ഇപ്പറഞ്ഞ രണ്ടുവിധങ്ങളിലുള്ള സ്വാതന്ത്ര്യം മുഖ്യസാധനമാകുന്നു. എന്നാൽ ഭരണസംസ്കാരം നിയമാനുസൃതം സാധിക്കുന്നതിനായ്, ഈ സ്വാതന്ത്ര്യത്തെ മിതമായ് പ്രയോഗിക്കുന്നതിനായ് നിയമങ്ങൾ ആവശ്യമാണ്. സ്വമുധാലാപഘനം വരുത്തുമാറവയെ പ്രയോഗിക്കാനിടയാകാതെ നിരോധിക്കേണ്ടതാണ്. പത്രാധിപന്മാർ ഉദ്യോഗസ്ഥന്മാരുടേയും മററുംമേൽ ദോഷാരോപണം ചെയ്യാതിരിക്കാൻ പത്രനിബന്ധനകൾ ഏർപ്പെടുത്തുന്നതു പലപ്പോഴും സമുദായാർത്ഥസിദ്ധിക്കു ആവശ്യമായിരിക്കും. പത്രാധികാരികളോട് രജിസ്ട്രേഷനിനു നിർബ്ബന്ധിക്കുന്നതും ജാമ്യത്തിനാവശ്യപ്പെടുന്നതും ഈ കാരണത്താൽ ന്യായീകരിക്കത്തക്കതാണ്.

പത്രാധികാരികളെപ്പോലെ നയവാദിയോഗങ്ങളും രാജ്യാധികാരികളെ നയിക്കുന്നതിനു വളരെ ഉപയോഗപ്പെടുന്നതാണ്. ശാസകപ്രവൃത്തിമാർഗ്ഗങ്ങളെ ഈ യോഗങ്ങൾ ബലമായാക്ഷേപിക്കുന്നവയായാലും, ജനമതത്തിനെ രൂപീകരിക്കാൻ തദാക്ഷേപങ്ങൾ നിയമാനുസൃതമായും മിതമായും പുറപ്പെടുവിക്കുന്നതായാൽ, അനുവദിക്കാമെന്നു മാത്രമല്ല, അവ സമുദായക്ഷേമാർത്ഥം ആവശ്യകങ്ങളുമാകുന്നു.

ഉദാരക്രമത്തിൽ പ്രതിനിധികളെത്തിരഞ്ഞെടുക്കാനുള്ള അവകാശം വിദ്യാവിഹീനന്മാരായ നാട്ടുകാർക്കു കൊടുക്കുന്നതു ദോഷകരമാണെന്നു ചിലർ വാദിക്കുന്നു. എന്നാൽ ടി വിദ്യാവിഹീനതയെ നീക്കാൻ വേണ്ടുംശ്രമം യഥാശക്തിചെയ്യാത്തവരാണ് ഈ വാദം ഏററവും ബലമായ് പുറപ്പെടുവി

കുന്നതു്. അതുകൂടാതെ, മേൽപ്പറഞ്ഞ ക്രമത്തിൽ തിരഞ്ഞെടുക്കപ്പെട്ടവർ വിശിഷ്ടമായ സാമൂഹ്യകാര്യങ്ങളെപ്പറ്റി ആലോചിപ്പാൻ ശ്രമിച്ചുവരുന്നെന്നു ടി വാദക്കാർതന്നെ സമ്മതിക്കുന്നതും നമുക്കു ബോധപ്പെട്ടിട്ടുള്ളതും ആകുന്നു. ശാസകന്മാർ തിരഞ്ഞെടുക്കപ്പെട്ടവരുടെ നേർക്കു കാണിക്കുന്ന ആദരത്തിലല്ലാതെ, ഇവരുടെ സാമൂഹ്യപ്രയത്നങ്ങളിൽ കുറവുകാണുന്നില്ല. ബ്രിട്ടീഷ് ഇന്ത്യയിൽ എങ്ങിനെയിരുന്നാലും വിദ്യാപ്രചാരത്തിൽ അഗ്രിമസ്ഥാനം പ്രാപിച്ചിരിക്കുന്ന ഈ രാജ്യത്തിൽ വിദ്യാഹീനത്വമെന്ന ദോഷം ആരോപിക്കാൻ പാടില്ലെന്നതു കണക്കുകളാൽ ബോധപ്പെടുന്നതാണ്. ഉദ്ധൃതപ്രതിനികൾമുഖേന പൂർണ്ണശാസനം നടത്തുന്ന ഒരു സ്വതന്ത്രജനസമുദായത്തിന്റെ സ്ഥിതിക്രമമാണിങ്ങനെ വിവരിച്ചതു്. നാം അതിൽനിന്നും എത്രയോ ദൂരസ്ഥിതിയിലാണു നില്ക്കുന്നതു്. ഓരോ ആണ്ടിലെ മുതൽ ചിലവുകൾക്കുള്ള അടങ്കൽ കണക്കു പരിശോധിക്കാനുള്ള അവകാശം ജനപ്രതിനിധികൾക്കു സിദ്ധിച്ചിട്ടില്ല. രാജ്യഭരണവിഷയങ്ങളെ സംബന്ധിച്ചു പ്രശ്നാവകാശം ലഭിച്ചിട്ടില്ല ഉദാരവിഷയം വിസ്തീർണ്ണമാക്കീട്ടില്ല. ഈ കാര്യങ്ങളെ കഴിഞ്ഞ ൫ വർഷങ്ങൾക്കിടയിൽ മൈസൂരിൽ സാധിച്ചിരിക്കുന്നതിനോടുകൂടി പ്രജകളുടെ ആദായങ്ങളിലും ജീവനാവസ്ഥയിലും വർദ്ധനയും ചിത്തസംസ്കാരപ്രചാരവും സ്വാശ്രയത്തിലും, സഹകരണത്തിലും, ആരോഗ്യത്തിലും പരിശീലനവും ആ രാജ്യത്തിൽ നാൾക്കുനാൾ ഏറിവരുന്നു. ഞാൻമുമ്പു പ്രസ്താവിച്ചതുപോലെ സ്വാതന്ത്ര്യബീജാങ്കുരങ്ങൾ മാത്രമെ നമുക്കു കാണ്മാനിടയായിട്ടുള്ളൂ. അതുകൾ വളർന്നു വൃദ്ധിയെ പ്രാപിക്കുന്നതിനു നാം അനുഷ്ഠിക്കേണ്ട വൃത്തി എന്തെന്നു ഇനി നാലാമതായ് പ്രസ്താവിച്ചുകൊള്ളുന്നു.

അതു, വിശാലബുദ്ധിത്വവും മിതഗതിയും എന്നു രണ്ടു വാക്കിൽ ചുരുക്കിപ്പറയാവുന്നതാണ്. വർഗ്ഗമത്സരങ്ങളെതീരെ ഒഴിച്ചു, ഓരോരുത്തനും ന്യായാനുസൃതമായുള്ള അവകാശങ്ങളെക്കൊടുക്കുന്നതിനു, നിശ്ചലബുദ്ധിയോടെ ശ്രമിക്കുന്നതും, ന്യായം നടത്താൻ ചുമതലപ്പെട്ടിരിക്കുന്ന അധികാരികളെ യഥായോഗ്യം വണങ്ങുന്നതിനോടുകൂടി, ആ ന്യായപ്രകാരം എല്ലാവർക്കും സിദ്ധമായ സമാവകാശം പുലർത്തുന്നതും വിശാലബുദ്ധിത്വത്തിൽ ഉൾപ്പെടും. സമുദായാത്ഥപരന്മാർ സ്വാത്ഥപരത്വം ഉപേക്ഷിച്ചു വേലചെയ്യണം. അതിലേയ്ക്കായ് തങ്ങൾതന്നെ വളരെ പ്രയത്നംചെയ്തു കാര്യങ്ങൾ അന്വേഷിക്കയും അറിയുകയും സമുദായാംഗങ്ങളെ മനസ്സിലാക്കുകയുംചെയ്യാനുണ്ട്. ഒരു മഹാജനസഭയിൽ പ്രതിപാദിക്കപ്പെടുന്ന സാമാന്യവിഷയങ്ങൾ അവനവന്റെ സ്വാത്ഥത്തെയും സംബന്ധിച്ചവരാമെങ്കിലും, അവയെ സാമാന്യനയം അനുസരിച്ചു പൊതുനിലയിൽനിന്നു നോക്കി ഗുണദോഷങ്ങൾ ചിന്തിക്കേണ്ടതാകുന്നു. മഹാത്മാ ഗാന്ധിയെപ്പോലെ സ്വാത്ഥസംബന്ധം തീരെയില്ലാതെ ഈവിധം ചിന്തിച്ചു പുറപ്പെടുവിക്കുന്ന വാദങ്ങൾക്കു വളരെ പ്രാബല്യമുണ്ടാകുന്നതാണ്. പിന്നെ, വ്യത്ഥങ്ങളും അസാദ്ധ്യങ്ങളുമായ മനോരാജ്യങ്ങളെത്തുടരാതെ, സമാധാനപൂർവ്വം ഉദാരബുദ്ധിയോടു, സ്വഭാവഗതിയിലുള്ള വൃദ്ധിമാർഗ്ഗത്തെ പദക്രമത്തിൽ തുടരുന്നതാകുന്നു മിതബുദ്ധിത്വം എന്ന വാക്കിനാൽ ഉദ്ദേശിച്ചിട്ടുള്ളതു്. ഇതിലേയ്ക്കു സാരമായുള്ളതു ആത്മനിയമം (അടക്കം) ആകുന്നു. അപേക്ഷിതവും സാദ്ധ്യവും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കേണ്ടതു ഒരു നയജ്ഞന്റെ ധർമ്മമാകുന്നു. അവൻ ഉദ്ഗമനേച്ഛുവായാലും കാലദേശാവസ്ഥകളെ മറക്കുന്നവനല്ല. മിതഭാഷിത്വവും ആത്മനിയമനത്തിൽ ഉൾപ്പെടുന്നതാണ്. ആനയുടെ ഗതിയെന്നപോലെ, മിതഭാഷിത്വം, ഏററവും ഭാരമേറിയ കാര്യത്തിനും ഗാംഭീര്യപ്രദമായിരിക്കും.

പൂർവ്വഹിന്ദുമതത്തിലില്ലാതെ, ആഗന്തുകങ്ങളായ് ചേന്നിട്ടുള്ള വർഗ്ഗഭിന്നതകളെ മായ്ക്കാൻ ശ്രമിക്കാതെ, ചിലർ സ്ഥിരീകരിക്കാൻ യത്നിക്കുന്നതു, സമുദായൈക്യത്തിനു ഹാനികരവും ആധുനികാനുഷ്ഠാനങ്ങൾക്കും നൈതികസ്ഥിതികൾക്കും അനുചിതവുമാണെന്നതു ഈയിട കല്ക്കത്തായിൽ കൂടിയ ഭാരതമഹാസഭയുടെ നടപടിയാൽ ബോധപ്പെടും. ... വർഗ്ഗത്തിലുള്ളവനും സ്വബുദ്ധിശക്തിക്കനുസൃതമായ ... പ്രവേശിക്കാൻ അനുവദിക്കുന്നതു സമുദായവൃദ്ധിപ്രദവും അവന്റെ പിതൃവൃത്തിയിൽതന്നെ അവനെ ... നിറുത്തുന്നതു സമുദായവൃദ്ധി നിരോധകവുമാകുന്നു.

ചാറൽസ് ആബട്ട് എന്ന യുവാവും ... ക്രെട്ട എന്ന ബാലനും സ്വപിതാക്കളുടെ ... അനുഷ്ഠിക്കാൻ ബദ്ധരായിരുന്നെങ്കിൽ, സർ ചാറത്സ (ലാർഡ് ടെണ്ടർമൻ) എന്ന പ്രധാന ജഡ്ജി ... നീതിപാലനവും, സർ റിച്ചാർഡ് ആർക്രൈട്ട ... കതികരമായ നെയ്ത്തുയന്ത്രവും ഇംഗ്ലിഷ് സമുദായത്തിനു നഷ്ടമായ്പോകുമായിരുന്നു. ജനനമാത്രംകൊണ്ടു ഹീനന്മാരായി സ്വദേശത്തിൽ ഗണിക്കപ്പെട്ടിരുന്ന എത്രയോ ബുദ്ധിശാലികൾ അന്യദേശങ്ങളിൽ ഉന്നതപദങ്ങളെ ലഭിച്ചിരിക്കുന്നു. ഇതു സ്വദേശത്തിനു നഷ്ടമല്ലേ? അനുചിതജീർണ്ണാചാരമനുസരിച്ചുണ്ടായിട്ടുള്ള വർഗ്ഗഭേദത്തെ ഉടനെ മായ്ക്കുന്നതു അസാദ്ധ്യമാണെങ്കിലും ഭേദബുദ്ധിയെ തീരെ നശിപ്പിക്കേണ്ടതാണ്. മഹത്വവും അല്പത്വവും ഉണ്ടാകുന്നതു ജനനമാത്രത്താലല്ലെന്നും ഗുണം അനുസരിച്ചാണെന്നും പുരാണങ്ങളിൽ ഘോഷിക്കുന്നതുകൂടാതെ, നന്ദനാർ തിരുവള്ളുവർ മുതലായവർ ലഭിച്ചിട്ടുള്ള പൂജ്യതയാലും നമുക്കു ബോധപ്പെടാം. മേല്പറഞ്ഞ ക്രട്ടരുടെ മറെറാരുമതമായ സമുദ്രയാത്രാനിരോധനം അനുസരിച്ചിരുന്നെങ്കിൽ ഗോപാലകൃഷ്ണഗോഖലി, ഇംഗ്ലാണ്ടിൽചെന്നു മാർലിയുടെ പരിഷ്കാരങ്ങൾക്കും ആഫ്രിക്കയിൽചെന്നു സ്വദേശ്യവിമോചനത്തിനും യത്നിച്ചു ജീവയെ നിവ്വഹിക്കുന്നതിനും വിവേകാനന്ദസ്വാമി ലോകം ചുററിസ്സഞ്ചരിച്ചു സ്വരാജ്യയശസ്സിനെ പരത്തുന്നതിനും സംഗതിവരുമൊ? ടി മതങ്ങൾ സാമൂഹ്യനയാനുസൃതങ്ങളെന്നു ഘോഷിക്കപ്പെട്ടെങ്കിലും മേൽപറഞ്ഞ ദൃഷ്ടാന്തങ്ങളാൽ അവ ജനസമുദായവൃദ്ധിക്കു സാധകങ്ങളല്ലെന്നും ബാധകങ്ങളാണെന്നും ബോധപ്പെടാം. മതിഭിന്നതയാൽ സാമുദായികൈക്യത്തിനു ഭംഗം വരണമെന്നില്ലെന്നുള്ളതിലേക്കു വടക്കെ ... ജ്യസമുദായം ദൃഷ്ടാന്തമായിരിക്കുന്നു. വിശാലമതികളിൽ, ആ മതഭിന്നത, ഐക്യത്തിനു ദോഷം വരുത്തുന്നതല്ലെന്നതു, ബാംബയിലെ ഒരു പാർസി (നൗറോജിയും) പൂനാവിലെ ഒരു മറാട്ടാ ബ്രാഹ്മണനും (ഗോഖലി) ഭാരതഖണ്ഡത്തിലെ സവ്വമതസ്ഥന്മാരാലും ഒരുപോലെ പൂജിക്കപ്പെടുന്നതും സ്നേഹിക്കപ്പെടുന്നതുംകൊണ്ടു ബോദ്ധ്യമാകുന്നു. ഇവക്കു സ്വവർഗ്ഗത്തേക്കാൾ അഗ്രഗണനീയമായിരുന്നതു് സ്വരാജ്യമായിരുന്നു. സ്വ

രാജ്യസ്നേഹത്തെ ഫലപ്രദമാക്കുന്നതിനുള്ള നിരന്തരോദ്യമവും സ്വാർത്ഥഹീനതയും ഇവരിൽ പ്രകാശിച്ച്, സ്വദേശ്യസ്വാതന്ത്ര്യത്തിനായി ഉദ്യുക്തന്മാർക്ക് ഇവർ മാതൃകാപുരുഷന്മാരായ് തീർന്നിരിക്കുന്നു.

ഇവരുടെ മാർഗ്ഗങ്ങളെത്തുടരുന്നതിനു നമ്മുടെ നാട്ടിൽ അനേകംപേർ ഉണ്ടാകുന്നതിനും, എന്റെ ഈ ചുരുക്കമായ പ്രസംഗം ഈ ഷഷ്ഠാജന്മസഭയുടെ നവീനചരിത്രത്തിനു ഒരു പൂർവ്വപീഠികയായി ചമയുന്നതിനും ഉള്ള ആശംസയോടു ഉപസംഹരിച്ചുകൊള്ളുന്നു.

# മെസപ്പൊട്ടേമിയാ

ആധുനികകേരളീയർക്കു പുസ്തകങ്ങളിലും ഭൂപടങ്ങളിലും നിന്നു ലഭിച്ചിട്ടുള്ള പരിചയം മാത്രമേ മെസപ്പൊട്ടേമിയാരാജ്യത്തെ കുറിച്ചുള്ളു എങ്കിലും പുരാതനകേരളീയർക്കു പല ബന്ധങ്ങളും ഈ രാജ്യവുമായിട്ടുണ്ടായിരുന്നു എന്നുള്ളതിലേക്കു അനേകം ചരിത്രസാക്ഷ്യങ്ങളുണ്ടു്. ദ്രാവിഡവണിക്കുകൾ മെസപ്പൊട്ടേമിയായിൽനിന്നു കൊണ്ടുവന്ന അക്ഷരമാലയിൽ നിന്നാണു ഇൻഡ്യൻ ഭാഷകൾ മിക്കതിലെയും അക്ഷരമാലകൾ ഉത്ഭവിച്ചിട്ടുള്ളതെന്നാണ് പ്രാമാണികന്മാരായ പല ചരിത്രകാരന്മാരും സിദ്ധാന്തിക്കുന്നതു്. ഇൻഡ്യയുടെ പശ്ചിമതീരത്തെ സംബന്ധിച്ചുള്ള പുരാതനചരിത്രങ്ങളെ കുറിച്ചു സൂക്ഷ്മമായി അന്വേഷണം നടത്തിയാൽ കേരളീയപൂർവ്വമാതാക്കളുടെ തറവാടുതന്നെയും മെസപ്പൊട്ടേമിയായിലാണെന്നു വെളിപ്പെടുമെന്നു തോന്നുന്നു. ഈ വിഷയം ഇനിയൊരവസരത്തിലേക്കു മാററി വെച്ചുകൊണ്ടു ഇപ്പോൾ പരിഷ്കൃതലോകത്തിന്റെ സവിശേഷമായ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിരിക്കുന്ന ഈ രാജ്യത്തെക്കുറിച്ചു ചില വിവരങ്ങൾ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഇപ്പോഴത്തെ ഭയങ്കരയുദ്ധം ആരംഭിച്ച കാലത്തു തുർക്കിസാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്ന മെസപ്പൊട്ടേമിയാ ഇപ്പോൾ ബ്രിട്ടീഷുസാമ്രാജ്യത്തിന്റെ ഒരു ഭാഗമായിത്തീർന്നു ഇൻഡ്യാഗവമ്മെന്റിന്റെ ഭരണത്തിൻകീഴിലായിരിക്കയാണല്ലൊ. കേരളീയരായ അനേകംപേർ ഇൻഡ്യൻസൈന്യത്തിൽ ചേർന്നും മററു ഓരോ ജോലികൾക്കുമായി ഇപ്പോൾ മെസപ്പൊട്ടേമിയായിൽ പാർത്തുവരുന്നുണ്ടു്. "തിരുവിതാംകൂറിലെ വിദ്യാഭ്യാസോദ്യോഗസ്ഥന്മാരിൽ സമ്മതമുള്ളവർക്കു മെസപ്പൊട്ടേമിയായിൽ ചെന്നു ജോലിയിൽ ഏർപ്പെടാമെന്നും, ഇവിടെയുള്ള ശമ്പളത്തിൽ ഇരട്ടി അവിടെ കിട്ടുന്നതാണെന്നും ആ രാജ്യത്തേക്കു ഇംഗ്ലീഷറിയാവുന്ന ക്ലാർക്കുമാരെയും ആവശ്യമുണ്ടെന്നും താലൂക്കുകച്ചേരികളിലേക്കു അറിവുകൊടുത്തിരിക്കുന്നു." എന്നു കാണുന്നതുകൊണ്ടു മെസപ്പൊട്ടേമിയായെ കുറിച്ചുള്ള ഈ വിവരണം ശ്രീവാഴുംകോട്ടുകാർക്കു പ്രത്യേകം രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ഭൂഗോളത്തിന്റെ ഭൂതകാലചരിത്രത്തിൽ മെസപ്പൊട്ടേമിയായ്ക്കുണ്ടായിരുന്ന പ്രാധാന്യം ഭാവിചരിത്രത്തിലും അതിനുണ്ടായിരിക്കുമെന്നാണ് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്. മെസപ്പൊട്ടേമിയായും അതിന്റെ സമീപസ്ഥിതങ്ങളായ മൈതാനഭൂമികളും പുരാതനകാലത്തു് ഏറ്റവും ശക്തിയേറിയ സാമ്രാജ്യങ്ങളുടെ ഉദയാസ്തമയങ്ങളെ ദർശിച്ചിട്ടുള്ള പ്രദേശങ്ങളാണ്. സമുദ്രമാർഗ്ഗമായുള്ള വാണിജ്യത്തിന്റെ കേന്ദ്രങ്ങളായിരുന്ന അതിപുരാതനതുറമുഖങ്ങൾ ഈ രാജ്യത്തിലുണ്ടു്. ചൈനാരാജ്യത്തിന്റെ പ്രധാനനഗരമായ പീക്കിൻ പട്ടണംമുതൽ മെഡിറററേനിയൻ സമുദ്രംവരെ എത്തിയിരുന്ന പുരാതന സാർത്ഥവാഹകമാർഗ്ഗം മെസപ്പൊട്ടേമിയായിൽകൂടി കടന്നുപോയിരുന്നു. നാലായിരം കൊല്ലങ്ങൾക്കു മുമ്പു കുതിരകൾ ഈ രാജ്യത്തു കൊണ്ടുവരപ്പെട്ടു. ജ്യോതിശ്ശാസ്ത്രത്തിന്റെ മാതാവ് മെസപ്പൊട്ടേമിയായിലെ ബാബിലോൺ നഗരിയാണ്. ബാബ്+ഇൽ=ബാബേൽ എന്ന ശബ്ദത്തിൽനിന്നാണു ബാബിലോൺ എന്ന പേരുണ്ടായതു്. ശല്മാസുരരാജാവിന്റെ ശിലാലേഖനങ്ങളിൽ ബാബേൽ ബാബലുമായി മാറിക്കാണുന്നു. ദ്രമിളം, കേരളം, സിംഹളം മുതലായ ശബ്ദങ്ങളിൽ കാണുന്ന അളത്തിനും ബാബലത്തിലെ അളത്തിനും തമ്മിലുള്ള സംബന്ധം എന്തെന്നു അന്വേഷിച്ചാൽ കേരളീയർക്കു ബാബലത്തെ കുറിച്ചു ഒരു വിശേഷാൽ പ്രതിപത്തിക്കു കാരണം ലഭിക്കുന്നതാണ്. ഇപ്പോൾ നാഴികമണികളിൽ പകലിനെ പന്ത്രണ്ടായി പകുവെക്കുന്ന കണക്കു ബാബലത്തിലെ ജ്യോതിശ്ശാസ്ത്രജ്ഞന്മാരോടു യൂറോപ്യന്മാർ വായ്പവാങ്ങി സ്വായത്തമാക്കിയതാണ്. ബാബലത്തിലെ പ്രസിദ്ധനായ ഹമ്മുരവി എന്ന രാജാവിന്റെ നിയമസിദ്ധാന്തങ്ങൾ ഗ്രീക്കുകാരും റോമൻകാരും വഴിയായി കൈമാറി കൈമാറിയാണ് യൂറോപ്യന്മാരുടെ ഇപ്പോഴുള്ള നിയമശാസ്ത്രങ്ങളുടെ മൂലതത്വങ്ങളായിതീർന്നിട്ടുള്ളതു്.

കൃഷിമരാമത്തുപണികൾകൊണ്ട് അത്യന്തം ഫലപുഷ്ടിയുള്ളതാക്കി തീർക്കപ്പെട്ടിരുന്ന ബാബലത്തിലെ മൈതാനഭൂമിയിൽ ഒരുകാലത്തു് ഒരുകോടി ജനങ്ങൾ പാർപ്പുണ്ടായിരുന്നു എന്നും ഭൂമിയുടെ ൩/൪൦ ഭാഗവും കൃഷിചെയ്യപ്പെട്ടിരുന്നു എന്നും പറയപ്പെടുന്നു. ഠ രാജ്യം അറബികൾക്കധീനമായതിനുശേഷം അതിന്റെ തലസ്ഥാനമായിത്തീർന്ന ബാഗ്ഡാഡ് നഗരം ലോകത്തുള്ള നഗരങ്ങളിൽവെച്ചു ധനപുഷ്ടിയും പരിഷ്കാരവുംകൊണ്ടു പ്രഥമഗണനീയമായിരുന്നു. ബാഗ്ഡാഡിന്റെ ഐശ്വര്യം പരമകാഷ്ഠയിൽ എത്തിയിരുന്ന കാലത്തു് അതിലെ നിവാസികളുടെ സംഖ്യ ൨൦ ലക്ഷം ആയിരുന്നുപോൽ! ഏററവും ഫലപുഷ്ടിയുള്ളതായിരുന്ന ഈ രാജ്യം തുർക്കികളുടെ ഭരണത്തിലായശേഷം ക്രമേണ അധോഗതിയെ പ്രാപിച്ചു ശൂന്യമായ ശ്മശാനഭൂമിപോലെ ആർക്കും ഉപയോഗമില്ലാതായിത്തീർന്നിരിക്കുന്നു. ബാബലത്തിന്റെ പ്രാചീനമഹിമയെ പ്രസംഗിച്ചുകൊണ്ടു നിന്നിരുന്ന കീർത്തിസ്തംഭങ്ങളും സ്മാരകങ്ങളും തകർന്നുകിടക്കുന്നതു കണ്ടാൽ വിധിയന്ത്രത്തിരിപ്പിന്റെ നിഷ്ഠുരതയെ ഓർത്തു ആരും വിസ്മയിച്ചുപോകും. കഴിഞ്ഞ ൨൦-സംവത്സരക്കാലമായി പുരാണവിജ്ഞാനികൾ "നെബുക്കാഡ്നെസ്സർ" ടെവക ഇഷ്ടികകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ള കൊട്ടാരങ്ങളുടേയും കോവിലുകളുടേയും നഷ്ടശിഷ്ടങ്ങളെ കണ്ടുപിടിക്കുന്നതിനായി അത്യുത്സാഹത്തോടെ ഖനനം ചെയ്തുവരികയാണു. എന്നാൽ നിനിവെയിലെ മാർബിൾ സ്മാരകങ്ങളെ വെളിയിൽ കൊണ്ടുവരുന്നതിനു ഇനിയും ഒരി

രുപതു സംവത്സരക്കാലംകൂടി വേണ്ടിവരും. ലോകത്തുള്ള മുപ്പതുകോടി മുഹമ്മദീയരാൽ പുണ്യഭൂമിയെന്നു ഗണിക്കപ്പെട്ടിരിക്കുന്ന ബാബലത്തിൽ അനേക പുണ്യസ്ഥലങ്ങൾ അവക്കിപ്പോഴുണ്ടു്.

ബാബലം പുരാതനമഹാശക്തികളുടെ ബലപരീക്ഷയ്ക്കുള്ള രംഗങ്ങളായിരുന്നിട്ടുണ്ടു്. അവിടത്തെ പടക്കളങ്ങളിൽ പടപൊരുതിയിട്ടുള്ള മഹാസേനാനികളിൽ അഗ്രേസരനായിരുന്ന ക്ഷെർക്സെസ് (Kernes) ഇൻഡ്യാ, അർമീനിയാ, പെർഷ്യാ, മെസപ്പൊട്ടേമിയാ ഈ രാജ്യങ്ങളിൽനിന്നു സംഭരിച്ച അമ്പതുലക്ഷം സൈന്യങ്ങളെ നയിച്ചിരുന്നതായി കാണുന്നുണ്ടു്. പെർഷ്യാ റോമാ സാമ്രാജ്യങ്ങൾ തമ്മിൽ നാലു നൂറ്റാണ്ടുകാലം മെസ്പ്പൊട്ടേമിയയിൽ മേൽക്കോയ്മ ലഭിക്കാൻ മത്സരിച്ചുകൊണ്ടിരുന്നു!

പൌരസ്ത്യരാജ്യങ്ങളിൽ ജീവചൈതന്യം കാണുന്നുണ്ടോ അതല്ല കൊത്തിവിഴുങ്ങാൻ പാകമായ ശവമായിത്തീന്നിരിക്കുന്നു എന്നു നോക്കി നിണ്ണയിക്കാൻ ജമ്മൻകഴുക് ദൂരനിരീക്ഷണത്തിനു ഒരു ഉചിതസ്ഥാനമായി തിരഞ്ഞെടുത്തിരിക്കുന്നതു ഏഷ്യാമൈനോറിലേ ആലപ്പോത്തുറമുഖമാണല്ലൊ. അതു ഒരുകാലത്തു് ഇംഗ്ലണ്ടിനു പൌരസ്ത്യരാജ്യങ്ങളുമായുണ്ടായിരുന്ന വാണിജ്യത്തിന്റെ കേന്ദ്രസ്ഥാനവും, ഭാരതമഹാഭൂമിയെ അതിലുള്ള മുപ്പതുകോടി ജനങ്ങളോടുകൂടി മുപ്പതിനായിരം പവൻ വിലയ്ക്കു ഒരു തമുക്കടിയും ലേലവുംകൊണ്ടു കരസ്ഥമാക്കിയ ഈസ്റ്റിൻഡ്യാകമ്പിനിയുടെ മുമ്പനായിരുന്ന ലിവാൻറുകമ്പിനിയുടെ തലസ്ഥാനവും ആയിരുന്നു. ആഫ്രിക്കയെ ചുററി കപ്പലോടിച്ചു ഇൻഡ്യായിലെത്താൻ മാഗ്ഗമുണ്ടെന്നു കണ്ടറിഞ്ഞതോടുകൂടി ആലപ്പോവിന്റെ പ്രാധാന്യം കുറയുകയും ഇംഗ്ലീഷുവണിക്കുകൾ അവിടെനിന്നു പിൻവാങ്ങുകയുംചെയ്തു. തുക്കികൾ പശ്ചിമേഷ്യയുടെ നാഥന്മാരായി കൺസ്റ്റാൻറിനോപ്പിൾപിടിച്ചടക്കിയതോടുകൂടി മഹാചീനം മുതൽ മദ്ധ്യധരണ്യാഴിവരെ നീണ്ടിരുന്ന പ്രാചീന സാത്ഥവാഹമാഗ്ഗത്തിന്റെ കവാടം നിരോധിക്കപ്പെട്ടു. തുക്കിഭടന്മാരുടെ താഡനമേററു മെസപ്പൊട്ടേമിയായുടെ രാജ്യലക്ഷ്മി തിരോധാനംചെയ്തു. തുക്കിഗവമ്മെൻറിനാൽ നിയുക്തന്മാരായ രക്ഷാപുരുഷന്മാരും കിങ്കരന്മാരും ജനങ്ങളെ നാനാപ്രകാരേണ ഉപദ്രവിച്ചു നികുതിയായും കൈക്കൂലിയായും അവരുടെ ദ്രവ്യങ്ങളെയൊക്കെ കൊള്ളയിട്ടെടുത്തു. ഒരു ഗ്രാമത്തിലെ ആകെയുള്ള വിളവിൽ പത്തിലൊന്നാണു ജനങ്ങൾ രാജ്യഭോഗമായി കൊടുക്കേണ്ടിയിരുന്നതു്. ഷഷ്ഠാംശം രാജ്യഭോഗമായി വസൂലാക്കിയിരുന്ന ഹിന്ദുരാജാക്കന്മാരെക്കാൾ തുക്കികൾ ദയാലുക്കളായിരുന്നു എന്നു തോന്നിപ്പോകാം. എന്നാൽ ഈ നികുതി വസൂലാക്കിവന്ന രീതിയും, അതിനേപ്പെട്ടിരുന്ന ഉദ്യോഗസ്ഥന്മാരുടെ അക്രമവുംകൊണ്ടു പത്തിലൊന്നു് രാജഭോഗമെന്നുള്ള വ്യവസ്ഥ പത്തിലൊന്നു ജനഭോഗമെന്നുള്ള അവസ്ഥയെ വരുത്തിക്കൂട്ടി. ജനങ്ങൾ കഷ്ടത സഹിക്കാൻ നിവൃത്തിയില്ലെന്നുള്ള ദിക്കിലെത്തിയപ്പോൾ കൂട്ടംകൂട്ടമായി കുടിപുറപ്പെട്ടു പോയിത്തുടങ്ങി. കൃഷിയുടെ സൌകയ്യത്തിനായി ചെയ്യപ്പെട്ടിരുന്ന മരാമത്തുപണികളൊക്കെ നശിച്ചു. ഇങ്ങനെ നാടു മുഴുവൻ ശൂന്യമായിത്തീന്നു.

ഏതാനും സംവത്സരക്കാലത്തെ ശ്രമംകൊണ്ടു് മെസപ്പൊട്ടേമിയായുടെ നഷ്ടപ്പെട്ടുപോയ ഐശ്വയ്യത്തെ പുനൎജ്ജീവിപ്പിക്കുവാൻ കഴിയുന്നതാണു്. നവീനരീതിയിലുള്ള കൃഷിമരാമത്തുപണികൾ ആരംഭിച്ചിട്ടുണ്ടു്. ഇക്കാലത്തെ മരാമത്തു ഏപ്പാടുകളെക്കൊണ്ടു ഇപ്പോൾ ഫലശൂന്യമായിക്കിടക്കുന്ന മൈതാനഭൂമികളെ ലോകത്തുള്ളതിലേക്കും ഏററവും ഫലപുഷ്ടിയോടുകൂടിയ കോതമ്പുവിളഭൂമികളാക്കിത്തീക്കാവുന്നതാണു്. പരുത്തിക്കൃഷിക്കു അത്യന്തം അനുകൂലങ്ങളായിരിക്കുന്ന പ്രദേശങ്ങൾ ഉണ്ടു്. ഈന്തപ്പഴം, മധുരനാരങ്ങാ ഇവ ധാരാളമായി കൃഷിചെയ്തുണ്ടാക്കാൻ കഴിയും. "അംഗോരാ" എന്നു പറയുന്നതരം കോലാടുകളുടെ രോമം ഏററവും വിലയേറിയ ഒരുതരം പട്ടുണ്ടാക്കുവാൻ ഉപയോഗപ്പെടുന്നതാണു്. ഇത്തരം ആടുകളെയും കുതിരകളെയും വളത്താൻ ഇതുപോലെ സൌകയ്യമുള്ള ഭൂവിഭാഗങ്ങൾ ഇല്ലെന്നുതന്നെ പറയാവുന്നതാണു്.

മണ്ണെണ്ണ ഒഴുകിക്കൊണ്ടിരിക്കുന്ന ഭൂഗഭനദികൾ ഇവിടെ ധാരാളമുണ്ടു്. അങ്ങുമിങ്ങും അവ ഊററുകൾപോലെ കിളച്ചുപൊങ്ങിക്കൊണ്ടുമിരിക്കുന്നു. മണ്ണെണ്ണയ്ക്കു ഇപ്പോൾ ഉണ്ടായിരിക്കുന്ന നാനാമുഖങ്ങളായ ആവശ്യങ്ങളുടെ സ്വഭാവം ആലോചിച്ചാൽ മണ്ണെണ്ണയെടുക്കുന്ന വ്യവസായം ഭാവിയിൽ മെസപ്പൊട്ടേമിയായിക്കു ഉണ്ടാക്കിത്തീക്കാവുന്ന ഐശ്വയ്യത്തിനു കണക്കില്ല.

പ്രതിവഷം ഒരു ലക്ഷത്തിനുമേൽ മുഹമ്മദീയപുണ്യയാത്രക്കാർ പെർഷ്യയിലും ഇൻഡ്യയിലുംനിന്നു കർബിലാ നെജിഫ് മുതലായ വിശുദ്ധസ്ഥലങ്ങളെ സന്ദശിച്ചു മടങ്ങിപ്പോകുന്നുണ്ടു്.

ഇവിടത്തെ വ്യാപാരാഭിവൃദ്ധിക്കായി ഇംഗ്ലീഷുകാരും അമേരിക്കക്കാരും കഴിഞ്ഞ ഒരു നൂററാണ്ടുകാലമായി പല ശ്രമങ്ങളും ചെയ്തുവരുന്നു. മണ്ണെണ്ണയെ സംസ്കരിച്ചെടുക്കാനായി ബാസ്രായിൽ ഉണ്ടാക്കിയിരിക്കുന്ന യന്ത്രശാലയുടെ കെട്ടിടങ്ങൾ രണ്ടു ചതുരശ്രമൈൽ സ്ഥലം മുഴുവൻ വ്യാപിച്ചിരിക്കുന്നു. ഈ ശാലയിൽ ഏഴായിരം ജനങ്ങൾ വേലചെയ്തുവരുന്നുണ്ടു്.

ഇൻഡ്യൻസൈന്യങ്ങൾ മെസപ്പൊട്ടേമിയായുടെ ഏതാനും ഭാഗങ്ങൾ കരസ്ഥമാക്കിയിട്ട് ഇപ്പോൾ രണ്ടാണ്ടായിട്ടുണ്ട്. ഈ രണ്ടാണ്ടുകാലംകൊണ്ടു് നമുക്കു സ്വാധീനപ്പെട്ട പ്രദേശങ്ങളെ സ്വൎഗ്ഗതുല്യമാക്കിത്തീക്കുവാൻ ബ്രിട്ടീഷ് ഗവമ്മെൻറിനു കഴിഞ്ഞിട്ടുണ്ടു്. ബാസ്രായിലെ ജനസംഖ്യ അത്ഭുതകരമായി വദ്ധിച്ചിരിക്കുന്നു. ഷാററൽ അറബിന്റെ തീരത്തിൽ വിശേഷപ്പെട്ട വാർഫുകൾ (കപ്പലുകൾക്കു അടുത്തു ചരക്കിറക്കുവാനുള്ള കടവുകൾ) ധാരാളമായി കെട്ടിയൊരുക്കിയിരിക്കുന്നു. നൂതനമായി ഉണ്ടാക്കിച്ചിട്ടുള്ള റോഡുകൾക്കു കണക്കില്ല. വിദ്യുച്ഛക്തിവെളിച്ചം സവ്വത്ര സുലഭമായിരിക്കുന്നു. ഇലക്ട്രിക്കട്രാം സവ്വത്ര നടപ്പാക്കിയിരിക്കുന്നു. ബാഗ്ദാദ് നഗരത്തിന്റെ സ്ഥിതിതന്നെയും ഏതു ഇന്ദ്രജാലപ്രയോഗത്താൽ എന്നപോലെ മാറിമറിഞ്ഞിരിക്കുന്നു. നദീതീരങ്ങളെ മരാമത്തു പണികൾകൊണ്ടു അപകടമില്ലാത്തവയാക്കിത്തീത്തിരിക്കുന്നു. കപ്പലുകൾക്കു സഞ്ചരിപ്പാൻ കഴിവില്ലാത്തവിധം തുക്കികൾ നാനാവിധമാക്കിയിട്ടിരുന്ന യൂഫ്രട്ടീസ് നദികളിൽകൂടി കപ്പലുകൾ ഇപ്പോൾ ഉത്സാഹത്തോടേ നീന്തിക്കളിച്ചുകൊണ്ടിരിക്കുന്നു. തെക്കുനിന്നു വടക്കോട്ടേക്കു രണ്ടു ആവിവണ്ടിപ്പാതകൾ തുറന്നിരിക്കുന്നു. കൃഷിയുടെ സൌ

കയ്യത്തിനായി ഇരുപതു മൈൽ നീളമുള്ള ഒരു സേതുബന്ധനം നടന്നിരിക്കുന്നു. ഈ അണകൊണ്ടു നാല്പത്തെട്ടു ചതുരശ്രമൈൽ സ്ഥലം ഇപ്പോൾ ലോകത്തുള്ളതിലേക്കും ഏററവും ഫലപുഷ്ടിയുള്ള കോതമ്പുകൃഷിസ്ഥലം ആയിത്തീന്നിരിക്കുന്നു. ഫലമൂലാദികളും സസ്യാദികളും അവിടെ സമൃദ്ധിയായി കൃഷിചെയ്യപ്പെട്ടുവരുന്നു. കോഴികളെയും കന്നുകാലികളെയും വളത്തൽ അത്യന്തം ആദായകരമായ ഒരു വ്യവസായമായിത്തീന്നിരിക്കുന്നു. ഈ വക കൃഷികളൊക്കെ ഇൻഡ്യയിൽനിന്നു പോയിട്ടുള്ള കൃഷിക്കാർതന്നെ വിദഗ്ദ്ധന്മാരുടെ മേൽനോട്ടത്തിൽ നടത്തിപ്പോരുന്നു. അവരുടെ കൃഷിയിൽ കിട്ടുന്ന വിളവുകൾ മെസപ്പൊട്ടേമിയായിലെ ഇംഗ്ലീഷു സൈന്യങ്ങളുടെ ചിലവിനു വേണ്ടതിലധികമായിത്തീരുകയാൽ ഇംഗ്ലണ്ടിലേക്കും അയച്ചുവരുന്നു.

മെസപ്പൊട്ടേമിയാ പാലസ്റ്റൈൻ ഇവയുൾപ്പെട്ട പശ്ചിമേഷ്യാഭാഗങ്ങൾ ഏഷ്യാ യൂറോപ്പു ആഫ്രിക്ക ഈ മൂന്നു ഭൂഖണ്ഡങ്ങളും യോജിച്ചു ചേരുന്ന ഒരു സ്ഥാനത്താകയാൽ പരിഷ്കൃതലോകത്തിന്റെ സവിശേഷമായ ശ്രദ്ധയ്ക്കു അതിപ്പോൾ വിഷയീഭവിച്ചിരിക്കുന്നു. ഇപ്പോഴത്തെ ഭയങ്കരയുദ്ധം ലോകത്തിനുണ്ടാക്കുന്ന മാററങ്ങളിൽ അത്യന്തം സാരമായുള്ളതു മെസപ്പൊട്ടേമിയായെ സംബന്ധിച്ചുണ്ടാകാവുന്ന മാററമാകുന്നു. വാണിജ്യത്തിനു ഇത്രത്തോളം അനുകൂലമായ ഒരു ഭൂഭാഗം വേറെയില്ലെന്നുള്ള വസ്തുത ഇംഗ്ലീഷുകാർ മനസ്സിലാക്കിവെച്ചിട്ടു കാലം ഏറെയായി. എന്നാൽ തദ്വിഷയമായി യാതൊന്നും പ്രവർത്തിക്കുവാൻ അവക്കു ഈ യുദ്ധാരംഭംവരെ സാധിച്ചിരുന്നില്ല. തുക്കിഗവമ്മെന്റിനെ പ്രേരിപ്പിച്ചു കൃഷിവ്യവസായങ്ങൾ നടത്തുന്നതിനു ഇംഗ്ലീഷുകാർ ഉത്സാഹിക്കാതിരുന്നില്ലെങ്കിലും ജമ്മൻകാരുടെ തന്ത്രങ്ങളിൽപ്പെട്ട തുക്കിയതൊന്നിനും വഴിപ്പെട്ടില്ല. യുദ്ധത്തിനിടയിൽ ജമ്മൻകാർ പാലസ്റ്റൈനിൽകൂടി ഈജിപ്തിന്റെ പ്രാന്തത്തോളം എത്തുന്ന ഒരു ആവിവണ്ടിപ്പാത ഏപ്പെടുത്തിയിട്ടുണ്ടു്. ഇംഗ്ലീഷുകാർ സിനായി മരുഭൂമിയിൽ കൂടി മറെറാരു പാത പാലസ്റ്റൈൻവരെയും തീത്തിട്ടുണ്ടു്. ആഫ്രിക്കയുടെ തെക്കേ അററത്തുള്ള ഗുഡ്ഹോപ്പ് മുതൽ വടക്കേ അററത്തുള്ള കെയിറോപട്ടണംവരെ നീട്ടാൻ നിശ്ചയിച്ചിട്ടുള്ള പാതയുടെ പണി പൂത്തിയാകാറായിരിക്കുന്നതിനാൽ പുതിയ ലൈൻ അവിടെനിന്നു സിനായിവഴി അലപ്പോവരെ എത്തിച്ചേരുമ്പോൾ ഉണ്ടാകുന്ന ഗതാഗതസൌകര്യം ലോകചരിത്രത്തിൽ അത്ഭുതകരമായ മാററത്തെ ഉണ്ടാക്കുമെന്നുള്ളതിനു സംശയമില്ല. ചീനത്തുനിന്നുള്ള പുരാതന സാത്ഥവാഹകമാർഗ്ഗം മിക്കതും അചിരേണ റെയിൽപാതകളായിത്തീരുന്നതാണ്. ലണ്ടനിൽനിന്നു ഇൻഡ്യയിലേക്കു നേരേ റെയിൽമാർഗ്ഗം ഗതാഗതം ചെയ്യാനുള്ള സൌകര്യം പൂർണ്ണമാകുന്നതിനു ഇനി വളരെ കാലതാമസം വേണ്ടിവരുന്നതല്ല. ലണ്ടനിൽ നിന്നു ഇൻഡ്യയിലേക്കും പാരിസ്സിൽ നിന്നു പീക്കിങ്ങിലേക്കും പെട്രോഗ്രാഡിൽ നിന്നു ഗുഡ്ഹോപ്പിലേക്കും ഉള്ള റെയിൽപാതകളെല്ലാം എത്തിച്ചേരുന്നതു അലപ്പോവിലാകയാൽ ആ നഗരത്തിന്റെ ഭാവിഭാഗ്യം അത്യന്തം വിസ്മയകരമായിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഇംഗ്ലണ്ടും ഇൻഡ്യയും തമ്മിൽ ഭാവിയിൽ നടപ്പാവാനിരിക്കുന്ന വിമാനമാർഗ്ഗവും അലപ്പോവിൽ കൂടിയായിരിക്കുമെന്നു ഏകദേശം ഊഹിക്കാവുന്നതാണ്. ഈ പുതിയ മാർഗ്ഗങ്ങളെല്ലാം പൂർണ്ണമായിക്കഴിഞ്ഞാൽ ലണ്ടനിൽ നിന്നു ഇൻഡ്യയിലെത്താൻ ഏഴുദിവസം മതിയാവുന്നതാണ്. എന്നാൽ യാത്രക്കാരെയും മെയിലും മൂന്നുദിവസംകൊണ്ടു വിമാനങ്ങൾ ലണ്ടനിൽനിന്നു ഇൻഡ്യയിൽ എത്തിക്കും. ഈ എല്ലാസംഗതികളും കൂടി ആലോചിച്ചു നോക്കിയാൽ മെസപ്പൊട്ടേമിയാരാജ്യത്തിനു യുദ്ധാനന്തരമുണ്ടാകാവുന്ന മാററങ്ങൾ ആ രാജ്യം കൈവശമിരിക്കുന്ന സാമ്രാജ്യത്തിന്റെ ഐശ്വര്യത്തെയും പ്രതാപത്തെയും എത്രമാത്രം വദ്ധിപ്പിക്കുമെന്നു ഊഹിക്കാവുന്നതാണ്. ഐക്യകക്ഷികൾക്കു വിജയമുണ്ടാകട്ടെയെന്നു പ്രാത്ഥിക്കാൻ നാം എത്രമാത്രം കടപ്പെട്ടവരാണെന്നു ഇപ്പോൾ സ്പഷ്ടമാണല്ലൊ.

---

മാനവും ലാഭവും ഉള്ള

## തീവെട്ടിക്കൊള്ള.

---

തീവെട്ടിക്കൊള്ളകൾ പണ്ടു ഭാരതഭൂമിയിലും കേരളരാജ്യത്തും ധാരാളമായിരുന്നു. മൃഗങ്ങൾക്കൊപ്പം നിർദ്ദയത്വവും ക്രൌയ്യവും മൃഗങ്ങളെക്കാൾ നീചമായ ദുരാഗ്രഹവും തികഞ്ഞ മനുഷ്യരാണ് തീവെട്ടിക്കൊള്ളക്കാരായി പുറപ്പെടുന്നതു്. അദ്ധരാത്രിക്കു ലോകമാസകലം ഉറങ്ങിയിരിക്കുന്ന അവസരം നോക്കി സാധാരണ ചോരന്മാരെപോലെ 'പാത്തും പതുങ്ങിയും, ചെന്നു ഉടമസ്ഥനറിയാതെ ഓരോവക മോഷ്ടിച്ചോ ചുവരുതുരന്നു കവന്നോ കൊണ്ടുപോകാതെ തീവെട്ടിയും പന്തക്കുററിയും കൊളുത്തിപ്പിടിച്ചു് നല്ല വീരന്മാരുടെ മാതിരിയിൽ വീടുകളിൽചെന്നു വീട്ടുടമസ്ഥന്മാരെ വിളിച്ചുണത്തി താക്കോൽ നേരെ ചോദിച്ചുവാങ്ങി പോലീസ് ഇൻസ്പെക്ടർമാരുടെ അധികാരങ്ങളും നടിച്ചു വീടു ശോധനചെയ്തു പണങ്ങളും ഉരുപ്പടികളും തൊണ്ടിയായെടുത്തു് ബഹുകണിശത്തിനിറങ്ങിപ്പോകുന്ന തസ്കരവിക്രമന്മാരെയാണല്ലൊ നാം തീവെട്ടിക്കൊള്ളക്കാരെന്നു പറഞ്ഞുവരുന്നതു്. ബ്രിട്ടീഷുഗവമ്മെൻറിന്റെ ഗുണകരമായ ഭരണം ഇൻഡ്യയിൽ പ്രതിഷ്ഠാപിതമായതോടുകൂടി ആ ഗവമ്മെൻറിനു കീഴ്പ്പെട്ട ബ്രിട്ടീഷുസംസ്ഥാനങ്ങളിലും നാട്ടുരാജ്യങ്ങളിലും തീവെട്ടിക്കൊള്ള മുതലായ വലിയ അക്രമങ്ങൾക്കു വളരെ ശമനം വന്നിട്ടുണ്ടു്. ജനങ്ങൾ വിദ്യാവിഹീനന്മാരും അപരിഷ്കൃതന്മാരും, ഭരണാധികാരികൾ ബുദ്ധിശൂന്യന്മാരും നിയമങ്ങൾ അപൂർണ്ണങ്ങളും ദുർബലങ്ങളും ആയിരുന്ന കാലങ്ങളിൽ അങ്ങനെയൊക്കെ നടന്നു. ജനങ്ങൾ വിദ്യാഭ്യാസനിരതന്മാരായി. പണ്ഡിതന്മാരും പരീക്ഷാവിജയികളും നാടൊക്കെ നിറഞ്ഞു. ഭരണാധികാരികൾ രാജ്യതന്ത്രകുശലന്മാരും കുശാഗ്രബുദ്ധികളുമായി. നീതിന്യായപരിപാലനം എത്രയും സുകരമായിത്തീരത്തക്കവണ്ണം രാജ്യചട്ടങ്ങൾ വ്യക്തവും പരിശുദ്ധവുമായിത്തീന്നു. ദിക്കുതോറും മജിസ്ട്രേട്ടുകോടതികളും മുക്കുതോറും പോലീസുകാരുടെ ബീററും ഉള്ളതുകൊണ്ടു 'നാളിക്കുള്ള'ന്മാക്കൊക്കെ തലപൊക്കാൻ തരമില്ലാതായി. ബംഗാളത്തിലും ഉത്തരഇൻഡ്യയിൽ ചിലേടത്തും ചില രാജദ്രോഹികൾ തീവെട്ടിക്കൊള്ളകൾ

ഇപ്പോഴും നടത്തിവരുന്നുണ്ടെങ്കിലും തിരുവിതാംകൂറിൽ തീവെട്ടിക്കൊള്ളയെന്ന ശബ്ദമേ കേൾപ്പാനില്ല. ഇതു സന്തോഷിക്കത്തക്ക ഒരു സംഗതിതന്നെയെങ്കിലും ഈ സംഗതിയിൽ അല്പം ക്ഷമയോടുകൂടി ഒന്നാലോചിക്കാനുണ്ട്.

പ്രപഞ്ചസൃഷ്ടിയിലും ഭരണത്തിലും നിയതിസുഖവും ദുഃഖവും, ഗുണവും ദോഷവും, പകലും രാവും, കുന്നുംകുഴിയും സത്യവുമസത്യവുമൊക്കെ സമപരിമാണങ്ങളായ ജോടികളാക്കിവെച്ചിരിക്കയാണു ചെയ്യുന്നതെന്നത്രെ തത്വവേദികൾ സിദ്ധാന്തിക്കുന്നത്. പൂർവജന്മങ്ങളിലെ കർമവാസനകൾ മനുഷ്യരെ വിട്ടുപിരിയുന്നതല്ലെന്നും അവ അഭ്യാസവും പരിതഃസ്ഥിതികളുംകൊണ്ട് എത്രതന്നെ മറച്ചുവെക്കാൻ മനുഷ്യൻ സമർത്ഥനായിത്തീർന്നാലും സൂക്ഷ്മദൃക്കുകൾക്കുമാത്രം കണ്ടറിയാവുന്ന ചില അപ്രത്യക്ഷമാർഗ്ഗങ്ങളിൽക്കൂടി ആ വാസനകളെ അവൻ പ്രകടിപ്പിച്ചുകൊണ്ടിരിക്കതന്നെ ചെയ്യുമെന്നും വേദാന്തികൾ വാദിക്കുന്നുണ്ട്. ഈ വക സിദ്ധാന്തങ്ങളെ സ്വതസ്സിദ്ധാർത്ഥങ്ങളാക്കിവെച്ചുകൊണ്ടു കേരളത്തിലെ പഴയ പെരുങ്കള്ളന്മാരുടെയും തീവെട്ടിക്കൊള്ളക്കാരുടെയും പൂർവജന്മകൃതകർമവാസനകളോടുകൂടിയ ആത്മാക്കൾ നൂതനഭൂവിഭാഗങ്ങളെ അന്വേഷിച്ചുപോയി ജന്മമെടുത്തിരിക്കുന്നോ അതല്ല ഇക്കാലത്തും നമ്മുടെ ഇടയിലും ശരീരധാരണംചെയ്തു ജീവിക്കുന്നോ എന്നു അന്വേഷിക്കേണ്ടതു ആത്മജ്ഞാനവിദ്യ അറിയാവുന്നവരുടെ ജോലിയാണ്. എന്നാൽ കേവലലൌകികന്മാരായ നമുക്കും ചില യുക്തികളും ന്യായങ്ങളുംകൊണ്ടു അങ്ങനെയുള്ള ആത്മാക്കൾ നമ്മുടെ ഇടയിൽ ഉണ്ടോ എന്നു അന്വേഷിച്ചാൽ അറിയാൻ കഴിയുന്നതാണ്.

• തനിക്കെടുക്കാൻ അർഹതയില്ലാത്ത ഒരു വസ്തുവിനെ, ആ വസ്തുവിന്റെ ഉടമസ്ഥനായിരിക്കുന്ന ആളിന്റെ അറിവും സമ്മതവും കൂടാതെയും തനിക്കു അന്യായമായ ലാഭംവരുത്തണമെന്നുള്ള ദോശവിചാരത്തോടുകൂടിയും എടുക്കുമ്പോഴാണല്ലോ ഒരുവൻ മോഷണം നടത്തി എന്നു നാം പറയുന്നത്. ശിക്ഷാനിയമത്തിലെ നിർവ്വചനം ഇങ്ങനെ തന്നെയോ എന്നു നിശ്ചയം പോരാ. ഉടമസ്ഥന്റെ സമ്മതം കൂടാതെയും ബലാല്ക്കാരമായും എടുക്കുമ്പോൾ അതിനു കവർച്ച എന്നു പറയുന്നു. അങ്ങനെ കവർച്ച ചെയ്യുന്നവരുടെ സംഖ്യ അഞ്ചോ അഞ്ചിലധികമോ ആയാൽ അതിനു കൂട്ടായ്മക്കവർച്ച എന്നു പേരാകുന്നു. അതിനെത്തന്നെയാണ് സാധാരണ ഭാഷയിൽ തീവെട്ടിക്കൊള്ളയെന്നു പറയുന്നത്.

ഒരു ഗ്രന്ഥകാരനു ഗ്രന്ഥമെഴുതാൻ യോഗ്യതയുണ്ടെങ്കിൽ ആ ഗ്രന്ഥം വിററു കിട്ടുന്ന ലാഭമെടുക്കാൻ അയാൾക്കു അർഹതയുണ്ട്. ഈ ലാഭമെന്നതു അന്യന്റെ കൈവശം ഇരുന്ന പണമാണ്. അതിനെ അയാളുടെ അറിവോടും സമ്മതത്തോടും കൂടിയാണു ഗ്രന്ഥകർത്താവെടുത്തതു. അതു മോഷണമല്ല. 'യോഗ്യതയില്ലാത്ത ഒരു ഗ്രന്ഥകാരൻ ഒരു ഗ്രന്ഥം നിർമ്മിച്ചു. അതു വിററു ഗ്രന്ഥകർത്താവു ലാഭമെടുത്തു. ഈ ലാഭം അന്യന്റെ കൈവശത്തിൽനിന്നു കൌശലത്തിൽ കരസ്ഥമാക്കിയതാണ്. കൌശലപ്രയോഗം അതിൽ ഉണ്ടെങ്കിലും അന്യന്റെ അറിവോടും സമ്മതത്തോടും കൂടിയാണ് ആ ലാഭം ഗ്രന്ഥകർത്താവിനു കൊടുത്തതു. അതുകൊണ്ടു ഗ്രന്ഥകർത്താവിന്റെ പ്രവൃത്തിക്കു മേൽപറഞ്ഞ മോഷണലക്ഷണമില്ല. ഗ്രന്ഥത്തിന്റെ യോഗ്യത നോക്കി വാങ്ങിക്കൊള്ളേണ്ടതു വാങ്ങിയ ആളിന്റെ ജോലിയായിരുന്നു. എന്നാൽ വാങ്ങിയ ആളിനു കൌശലപ്രയോഗത്തിൽ സമ്മതംവരുത്തിയതാകയാൽ ആ സമ്മതം സമ്മതമാവുകയില്ല. അതുകൊണ്ടു ഗ്രന്ഥമെഴുത്തിനു യോഗ്യതയില്ലാത്തവൻ ഗ്രന്ഥമെഴുതി വിററു ലാഭമെടുക്കുന്നതു യോഗ്യനെന്ന മട്ടിൽ നടത്തുന്ന ഒരുതരം മോഷണമാകുന്നു. ഇങ്ങനെയുള്ള മോഷ്ടാക്കൾ നമ്മുടെനാട്ടിൽ ഇപ്പോൾ ധാരാളം വർദ്ധിച്ചിട്ടുണ്ട്. ജന്മാന്തരത്തിൽ അപരിഷ്കൃതനായിരുന്ന മോഷകൻ ഈ ജന്മത്തിൽ വിദ്വാന്റെ വേഷം കെട്ടി പരിഷ്കൃതമോഷകനായി തീർന്നിരിക്കുന്നു. എന്നുമാത്രം ഭേദം. ഇതു ലാഭവും മാനവുമുള്ളതെന്നു ലോകം സമ്മതിച്ചിരിക്കുന്ന ഏററവും ചെറുതരം മോഷണമാകുന്നു. റോന്തുകാവൽക്കാരുടെ കൈയ്യിൽ അവർ എളുപ്പം അകപ്പെട്ടു മര്യാദ പഠിച്ചുപോകും. ഈ മോഷ്ടാക്കൾ 'നള്ളിക്കള്ള'ന്മാരാകുന്നു. അവരെ നമുക്കു അധികം ഭയപ്പെടുവാനില്ല.

കള്ളത്തിന്റെ അടുത്ത പടി കവർച്ചയാണ്. അന്യന്റെ മുതൽ അവന്റെ അറിവോടും എന്നാൽ സമ്മതം കൂടാതെയും ബലാൽക്കാരമായി എടുക്കുന്നതാണു കവർച്ച. ഒരാൾ ഗ്രന്ഥമെഴുതി. അതു ടെക്സ്റ്റായി. അതു വാങ്ങാൻ കുട്ടികൾക്കു മനസ്സില്ല. വാങ്ങുന്നതുകൊണ്ടു കുട്ടികൾക്കു യാതൊരു ഉപകാരവും ഉണ്ടാവാനില്ല. കുട്ടികളുടെ രക്ഷകർത്താക്കൾക്കും അതു വാങ്ങാൻ സമ്മതമില്ല. നാട്ടുകാർ കൂട്ടത്തോടെ ആ ഗ്രന്ഥം നിരുപയോഗമെന്നു അഭിപ്രായപ്പെടുന്നു. വർത്തമാനപ്പത്രങ്ങൾ അതികഠിനമായി ആക്ഷേപിക്കുന്നു. എങ്കിലും പുസ്തകം ടെക്സ്റ്റായിത്തീരുന്നു. പുസ്തകത്തിനു അക്രമമായി വിലയും വെക്കുന്നു. ഈ പുസ്തകം വിററുകിട്ടുന്ന ലാഭം ഗ്രന്ഥകാരൻ എടുക്കുന്നതു അയാൾക്കു അർഹതയില്ലാത്തതിനെ എടുക്കുകയാകുന്നു. കൈവശക്കാരനു അതു ഗ്രന്ഥകർത്താവിനു കൊടുക്കാൻ തീരെ മനസ്സില്ല. അവന്റെ മനസ്സിനു വിപരീതമായി അവന്റെ കൈയ്യിൽ നിന്നു അതു ഗ്രന്ഥകാരൻ തട്ടിപ്പറിക്കുന്നു. ഇതു കവർച്ചയാണ്. ഈ കവർച്ചയിൽ ഗ്രന്ഥകാരനു കൂട്ടുകാരുണ്ട്. ഗ്രന്ഥകാരനു നേരേ ഒരു പുസ്തകം ടെക്സ്റ്റാക്കാൻ നിർവ്വാഹമില്ല. വലിയ ബുക്കുഡിപ്പോക്കാരുടേയും കൈവഴി വേണം അതിന്റെ കാര്യമൊക്കെ സാധിക്കേണ്ടത്. പിന്നെയും പലപല ദ്വാരങ്ങളിൽ കൂടി ഈ കവർച്ചയ്ക്കുള്ള ദുരാലോചന കടന്നുപോകേണ്ടതായിട്ടുണ്ട്. അതു ടെക്സ്റ്റാവുമ്പോഴേക്കു ആരെല്ലാം ആ ദുരാലോചനസംഘത്തിലെ അംഗങ്ങളായിത്തീരുമെന്നുള്ള സംഗതി വ്യക്തമാകുന്നു. അഞ്ചിലധികംപേരുടെ അറിവോടും സഹായത്തോടും കൂടിയാണു ഗ്രന്ഥകാരനാമധാരി ഈ കവർച്ച നടത്തുന്നതെന്നുള്ളതിനു സംശയമില്ല. അങ്ങനെ നടത്തുന്ന കവർച്ചയെയാണു കൂട്ടായ്മക്കവർച്ചയെന്നു പറയുന്നത്. അതിന്റെ പര്യായംമാത്രമാണു തീവെട്ടിക്കൊള്ള. മഹാവിദ്വാന്മാർ, കലാശാലാബിരുദധാരികൾ മുതലായവരൊക്കെ ഈ തീവെട്ടിക്കൊള്ളക്കാരുടെ സംഘത്തിലുണ്ട്. ജന്മാന്തരങ്ങളിൽ തീവെട്ടിക്കൊള്ള നടത്തിയ മനുഷ്യാത്മാക്കൾ നമ്മുടെ ഇടയിൽ പുനർജന്മമെടുത്തു ജീവിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നതിനു ന്യായങ്ങൾ ധാരാളമായി എന്നു തോന്നുന്നു.

# കേരളീയമതം.

(തുടൎച്ച)

സി. വി. കുഞ്ഞുരാമൻ.

ഭാരതകഥാപ്രസംഗത്തിനു സൎപ്പസത്രാവസരത്തെ തിരഞ്ഞെടുത്തതുപോലെയാണ് രാമായണകഥാപ്രസംഗത്തിന് വാല്മീകി അശ്വമേധാവസരത്തെ തിരഞ്ഞെടുത്തിരിക്കുന്നത്. വൈശമ്പായനൻ കഥാപ്രസംഗം ചെയ്യുന്ന രീതി ഭാരതത്തിൽ വിവരിച്ചിരിക്കുന്നതു വായിച്ചുനോക്കിയാൽ കേരളത്തിലെ ചാക്യാർക്കൂത്തിന്റെയും ഇക്കാലത്തെ ഹരികഥാകാലക്ഷേപത്തിന്റെയും ഓൎമ്മ നമുക്കുണ്ടാകാതെയിരിക്കയില്ല. ഹരികഥാകാലക്ഷേപരീതി പശ്ചിമതീരത്തിലുള്ള മഹാരാഷ്ട്രരാജ്യത്തിൽ ഉത്ഭവിച്ചതാണെന്നു പറയുന്നു. ചാക്യാർക്കൂത്തു കേരളത്തിൽതന്നെ ഉത്ഭവിച്ചതുമാണ്. ആരു ആരെ അനുകരിച്ചു എന്നു പറയുക വിഷമമാണ്. വൈഷ്ണവമതം പശ്ചിമതീരത്തിലെ മതമാണെന്നുള്ളതിലേക്കു ഇതും ഒരു തെളിവുതന്നെയാണ്. ക്രിസ്ത്വബ്ദാരംഭത്തിൽ മഹാരാഷ്ട്രവും കേരളവും ഒരു സാമ്രാജ്യത്തിൽ ഉൾപ്പെട്ടിരുന്നതായി ലക്ഷ്യങ്ങളുമുണ്ട്.

മഹാഭാരതകഥ ഇൻഡ്യയിലെങ്ങും നടന്നതല്ലെന്നും, അതു ബാബിലോൻ, ഏഷ്യാമൈനോർ, കാസ്പിയൻ തീരപ്രദേശങ്ങൾ മുതലായ രാജ്യങ്ങളിൽ നടന്നതാണെന്നും ഈയിടെ ജഗദീശചന്ദ്രചാറ്റർജി എന്നൊരു ചരിത്രപണ്ഡിതൻ തെളിയിക്കാൻ ശ്രമിച്ചിട്ടുണ്ട്. മഹാഭാരതകഥ ഒരു വാസ്തവകഥയോ കല്പിതകഥയോ രണ്ടിലേതായാലും അതിന്റെ നാരായവേര് പശ്ചിമതീരത്തിലാണ് ഉറച്ചിരിക്കുന്നത്. ആ കഥകളൊക്കെ ബാബിലോൺ പ്രദേശങ്ങളിൽനിന്നു ഇൻഡ്യയിലേക്കു സംക്രമിച്ചതാണെങ്കിൽ അതിനെ സംക്രമിപ്പിച്ചവർ അവിടെനിന്നു പശ്ചിമതീരത്തിൽ കുടിയേറി ദ്രാവിഡന്മാരുമായി സംബന്ധത്തിൽ ഏൎപ്പെട്ട സിത്തിയൻവൎഗ്ഗക്കാരായിരിക്കണം. അങ്ങനെയായിരുന്നാലും ഈ കഥകളൊക്കെ പശ്ചിമതീരത്തിൽ വന്നു ഭാരതീയവേഷം ധരിച്ചു മററു സ്ഥലങ്ങളിലേക്കു പ്രചരിച്ചതായിരിക്കണം. കല്പിതകഥകളാണെങ്കിൽ അവ ഒരു കേരളീയകവിയാൽ കല്പിതങ്ങളായിരിക്കണം.

മഹാഭാരതകഥയിലെ സൎവ്വപ്രധാനയായ നായിക പാഞ്ചാലിയാണല്ലൊ. പാഞ്ചാലി പാഞ്ചാലരാജാവിന്റെ പുത്രിയാണെങ്കിലും ആൎയ്യവംശക്കാരിയല്ലെന്നു പാഞ്ചാലിയുടെ നിറവും ബഹുഭൎത്തൃത്വവുംതന്നെ തെളിയിക്കുന്നുണ്ട്. പാഞ്ചാലിക്കു കൃഷ്ണയെന്നു പേരുണ്ടായതു കറുത്ത നിറക്കാരിയായിരുന്നതുകൊണ്ടാണല്ലൊ. പാഞ്ചാലിയുടെ ബഹുഭൎത്തൃത്വം കേരളത്തിൽ പ്രചാരത്തിലിരുന്നതും ഇപ്പോഴും നിശ്ശേഷം നശിച്ചുപോയിട്ടില്ലാത്തതുമായ ഒരു ആചാരമാകുന്നു. ഈ ആചാരം മററു ചില ദിക്കുകളിലും കാണാം. ജ്യേഷ്ഠന്റെ വിധവയെ അനുജനും അനുജന്റെ വിധവയെ ജ്യേഷ്ഠനും സ്വീകരിക്കുന്ന നടപ്പു കേരളത്തിലെപ്പോലെ രാമായണമഹാഭാരതങ്ങളിലും കാണാം. വിചിത്രവീൎയ്യന്റെ വിധവയിൽ ജ്യേഷ്ഠസഹോദരനായ വേദവ്യാസൻ സന്തതികളെ ഉൽപാദിപ്പിക്കുന്ന കഥ നാം ഭാരതത്തിൽ വായിക്കുന്നു. സുഗ്രീവഭാൎയ്യയെ ബാലിയും, രാവണപത്നിയെ വിഭീഷണനും സ്വീകരിക്കുന്നു. ലക്ഷ്മണനോടു സീത പരുഷം പറഞ്ഞതിലും ഈ ആചാരം സൂചിക്കുന്നുണ്ട്. കല്പിതകഥയിൽ അനാൎയ്യന്മാരുടെ ഈ ആചാരങ്ങൾക്കു പ്രചാരം വന്നണമെങ്കിൽ ഈ ആചാരങ്ങൾ പ്രചരിച്ചിരുന്ന ഒരു നാട്ടിലെ കവിയാൽ അതു കല്പിതമായിരിക്കണം. ഇല്ലെങ്കിൽ ഈ ആചാരങ്ങൾ പ്രചരിച്ചിരുന്ന ഒരു ജനസമുദായത്തിന്റെ ആവശ്യത്തിനായി കഥ നിൎമ്മിച്ചതായിരിക്കണം. അതിനാൽ അൎത്ഥവാദമുള്ള ആദ്ധ്യാത്മികകഥയായിട്ടോ, വാസ്തവകഥയായിട്ടോ, കല്പിതകഥയായിട്ടോ വിദേശീയകഥയായിട്ടോ ഏതു വഴിക്കു നമ്മുടെ മുമ്പിൽ കൊണ്ടുപോകുന്നതായാലും അതു കേരളീയാചാരത്തിൽലയിക്കുകതന്നെ ചെയ്യുന്നു.

മഹാവിഷ്ണു രജോഗുണപ്രധാനനാണെന്നു മുമ്പു പറഞ്ഞുവല്ലൊ. വിഷ്ണുവിന്റെ പ്രവൃത്തിയും ഭരണമാണ്. ഒരു സാൎവ്വഭൗമനെപ്പോലെ എല്ലായ്പോഴും ഉണൎന്നിരുന്നു തന്റെ ജോലിചെയ്യേണ്ട മഹാവിഷ്ണു ഇത്ര വലിയ ഉറക്കക്കാരനായി അനന്തശയനം ചെയ്യുന്നതു എന്തുകൊണ്ടാണെന്നുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. വൈഷ്ണവമതവും ബൗദ്ധമതവും ഏകദേശം ഏകകാലത്തിൽ പ്രാബല്യം പ്രാപിച്ച മതങ്ങളാണ്. സൎവ്വഗ്രാഹിയായ വൈഷ്ണവമതത്തിനു ബുദ്ധമതത്തിന്റെ ശക്തിയേറിയ പ്രവാഹത്തെ തടുക്കാൻ ശക്തിയുണ്ടായില്ല. ബുദ്ധമതക്കാരുടെ അനേകം ആചാരങ്ങളെ വൈഷ്ണവന്മാർ സ്വീകരിച്ചു. അവരുടെ ഉത്സവങ്ങളെയൊക്കെ പകൎത്തി. അവരുടെ വിഹാരങ്ങളെയൊക്കെ ഹിന്ദുക്ഷേത്രങ്ങളാക്കി. ബുദ്ധന്റെ മഹാനിൎവ്വാണശയനത്തെ അനന്തശയനമാക്കി രൂപാന്തരപ്പെടുത്തി. ബുദ്ധനെ മഹാവിഷ്ണുവിന്റെ അവതാരങ്ങളിലൊന്നാക്കി ബലദേവന്റെ സ്ഥാനത്തു സ്വീകരിക്കുകയും ചെയ്തു. ബൎഹശീൎഷസ്ഥാനം പത്തിപൊക്കിനില്ക്കുന്നതിന്റെ താഴെ നിൎവ്വാണത്തിൽ ലയിച്ചു ശയിക്കുന്ന ബുദ്ധവിഗ്രഹങ്ങളെ ബുദ്ധമതപ്രചാരമുള്ള ദിക്കിലൊക്കെ കാണാം. ബുദ്ധമതം ഇപ്പോൾ കേരളത്തിലില്ലെങ്കിലും ഒരുകാലത്ത് അതു കേരളത്തിൽ അപ്രതിഹതമായ പ്രചാരത്തോടുകൂടിയിരുന്ന ഒരു മതമാണെന്നു പറയേണ്ടതില്ലല്ലൊ. തിരുവനന്തപുരത്തെ ശ്രീപത്മനാഭസ്വാമിക്ഷേത്രംതന്നെ ഒരു ബുദ്ധമതവിഹാരമായിരുന്നു എന്നു ചിലൎക്ക് അഭിപ്രായമുണ്ട്.

വൈഷ്ണവമതപ്രചാരവും ഇൻഡ്യയുടെ ദക്ഷിണഭാഗത്തുനിന്നു ഉത്തരഭാഗത്തിലേക്കാണ്. രാമാനുജാചാൎയ്യർ വൈഷ്ണവമതത്തെ ൧൨-ാംശതാബ്ദത്തിൽ ദക്ഷിണഇൻഡ്യയിൽ പ്രഖ്യാപനംചെയ്തു. ഈ മതത്തെത്തന്നെ ൧൪-ാം ൧൫-ാം നൂറ്റാണ്ടുകൾക്കിടയിൽ രാമാനന്ദൻ ഉത്തരഇൻഡ്യയിൽ പ്രസംഗിച്ചുതുടങ്ങി. ഈ ഏകദൈവവിശ്വാസത്തെത്തന്നെ ചൈതന്യൻ ബംഗാളത്തിലും, നാനക് പഞ്ചാബിലും ൧൬-ാം നൂററാണ്ടിൽ പ്രസംഗിച്ചു. രാമാനന്ദന്റെ ശിഷ്യന്മാരിൽ പ്രമാണിയായിരുന്ന കബീർദാസൻ ഹിന്ദുമതത്തെയും മുഹമ്മദുമതത്തെയും സങ്കലനം ചെയ്യാൻ അതിതീക്ഷ്ണതയോടെ

ശ്രമംചെയ്തു. ഒരു മുഹമ്മദനായിരുന്ന അദ്ദേഹത്തിന്റെ പ്രസംഗസാരം ഇപ്രകാരമായിരുന്നു. "ഹിന്തുക്കളുടെ ദൈവംതന്നെയാണ് മുഹമ്മദീയരുടേയും ദൈവം. അദ്ദേഹം രാമനോ അല്ലായോ ആയിരുന്നുകൊള്ളട്ടെ. ഹിന്തുദൈവത്തിന്റെ പ്രധാനാലയം കാശിയും മുഹമ്മദുദൈവത്തിന്റെ പ്രധാനാലയം മക്കവും ആകുന്നു. എന്നാൽ നിങ്ങളുടെ ഹൃദയത്തെ പരിശോധിച്ചു നോക്കുവിൻ. അവിടെ നിങ്ങൾക്കു ഹിന്തുക്കളുടെയും മുഹമ്മദന്മാരുടെയും ദൈവത്തെ കാണാം. ദൈവം അധിവസിക്കുന്നതു് ക്ഷേത്രങ്ങളിലും പള്ളികളിലും ആണെങ്കിൽ ഈ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിക്കുന്നതു പിന്നെ ആരാണ്?" മഹാനായ ഈ മുഹമ്മദീയയോഗിയുടെ പ്രസംഗത്തിനു ഉടൻ ഫലം ഉണ്ടായിട്ടില്ല. മുഹമ്മദുമതത്തെ ഹിന്തുക്കളും, ഹിന്തുമതത്തെ മുഹമ്മദീയരും ശ്രദ്ധയോടെ പഠിക്കാൻ ഇടവരുന്ന കാലത്തു് കബീർദാസന്റെ ശ്രമം സഫലമാവാതെ പോവുകയുമില്ല.

മേൽപ്രസ്താവിച്ച കാരണങ്ങളാൽ കേരളീയനായ ഒരു മഹർഷിയാൽ സ്ഥാപിതമായ മതമാണ് വൈഷ്ണവമതമെന്നും, കേരളംതന്നെയാണ് ആ മതത്തിന്റെ ജന്മഭൂമിയെന്നും തീർച്ചപ്പെടുത്താവുന്നതാണ്.

വൈഷ്ണവമതത്തിനു കേരളത്തോടുള്ള മററു സംബന്ധങ്ങളെ നമുക്കു ആലോചിക്കാം. കേരളീയർക്കു പൊതുവിലുള്ള തിരുവോണം ഒരു വൈഷ്ണവാചാരമാകുന്നു. മഹാബലി നാടു കാണാൻ വരുന്ന ദിവസമാണ് ഓണമെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു. കാണംവിററു ഓണംകൊള്ളുന്ന കേരളീയർ വിശേഷവസ്ത്രമായി അന്നു ധരിച്ചുവരുന്ന ഓണക്കോടി മഹാവിഷ്ണുവിന്റെ പീതാംബരമാകുന്നു. ശൈവന്മാർ ഭസ്മക്കുറി ധരിക്കുന്നവരും വൈഷ്ണവന്മാർ ചന്ദനക്കുറി ധരിക്കുന്നവരും ആകുന്നു. ചന്ദനവൃക്ഷങ്ങൾക്കു പ്രസിദ്ധിയുള്ള മലയപർവ്വതങ്ങൾ പശ്ചിമപർവ്വതങ്ങളിൽ ചേർന്ന മലയാദ്രിയാകുന്നു. ഈ മലകൾ മലയാളരാജ്യത്തോടു തൊട്ടുകിടക്കുന്നു. മഹാവിഷ്ണുവിന്റെ വനമാലയിൽ തുളസീദളങ്ങൾ മുഖ്യങ്ങളാണല്ലോ. തുളസിച്ചെടി കേരളത്തിലെപ്പോലെ ഇത്ര സമൃദ്ധമായി മറെറങ്ങാനും ഉണ്ടാകുന്നുണ്ടോ എന്നു സംശയമാണ്. കേരളരാജാക്കന്മാരുടെ പ്രധാനമുദ്ര വിഷ്ണുമുദ്രയായ ശംഖമാകുന്നു. സാമൂതിരിക്കോവിലകത്തിനു ശംഖുമ്പാടിക്കോവിലകം എന്നു കൂടി പേരുള്ള വിവരം പ്രസിദ്ധമാണല്ലോ. വിഷ്ണുവിന്റെ തിരുമുടിയിൽ തിരുകിയിരിക്കുന്ന മയിൽപ്പീലികളും പശ്ചിമതീരത്തിൽ പ്രാചീനകാലത്തു സർവ്വസാധാരണമായി ഉപയോഗിച്ചുവന്നിരുന്നതും ഇവിടെ ധാരാളം കിട്ടുമായിരുന്നതും ആയ ഒരു അലങ്കാരസാധനമാകുന്നു. അതിന്റെ അഴകിൽ ആകൃഷ്ടന്മാരായ പുരാതന വിദേശീയവണിക്കുകൾ അതിനെ കേരളരാജ്യത്തിൽനിന്നു ശേഖരിച്ചു കപ്പലിൽ കയററി കൊണ്ടുപോയിരുന്നു എന്നു നാം ചരിത്രങ്ങളിൽ വായിക്കുന്നുണ്ടല്ലോ. മയിൽപ്പീലിക്കു ദ്രാവിഡഭാഷയിലും ഹിബ്രുഭാഷയിലും പേരു ഒന്നാണെന്നുള്ള സംഗതി ബൈബിളിലെ ശലോമോൻരാജാവിന്റെ കാലത്തു കേരളരാജ്യവുമായി എബ്രായക്കാർക്കു കപ്പൽകച്ചവടമുണ്ടായിരുന്നു എന്നുള്ളതിലേക്കു തെളിവാണെന്നു ചരിത്രപണ്ഡിതന്മാരാൽ സമ്മതിക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെ വിഷ്ണുവിന്റെ അലങ്കാരസാധനങ്ങൾ സർവ്വവും കേരളത്തിൽ ഉപണ്ടും ഇപ്പോഴും ധാരാളമുള്ള വസ്തുക്കളാണെന്നു കാണാവുന്നതാണ്. ഇതു യാദൃച്ഛികമായി ഇങ്ങനെ വന്നതാണോ?

കേരളരാജ്യത്തിൽ വൈഷ്ണവമതത്തിനു എത്രമാത്രം സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുണ്ടെന്നുള്ള സംഗതി നമുക്കു ആലോചിക്കാം. കേരളീയ ഭാഷാസാഹിത്യത്തെ പരിശോധിച്ചു നോക്കിയാൽ വൈഷ്ണവമല്ലാത്ത ഗ്രന്ഥങ്ങൾ പേരിനുമാത്രമേ കാണുകയുള്ളു. അല്പകാലത്തിനിപ്പുറം ഭാഷയിലുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളെ മാററിവെച്ചു നോക്കിയാൽ ശിവപുരാണം ദേവീമാഹാത്മ്യം മുതലായി അപ്രധാനങ്ങളായ നാലോ അഞ്ചോ ഗ്രന്ഥങ്ങൾ ഒഴിച്ചു പ്രാചീനമദ്ധ്യമകാലങ്ങളിൽ ഭാഷയിലുണ്ടായിട്ടുള്ള സാഹിത്യഗ്രന്ഥങ്ങളൊക്കെ വൈഷ്ണവഗ്രന്ഥങ്ങളായിരുന്നു എന്നു കാണാവുന്നതാണ്. വള്ളത്തോൾ നാരായണമേനോൻ അവർകൾ വാല്മീകിരാമായണം തർജ്ജമചെയ്യും മുമ്പേതന്നെ രാമായണത്തിനു പല വേഷങ്ങളിലായി കേരളഭാഷാസാഹിത്യത്തിൽ പ്രതിഷ്ഠലഭിച്ചിരുന്നു. കണ്ണശ്ശരാമായണം കേരളവർമ്മരാമായണം അദ്ധ്യാത്മരാമായണം ഇവയൊക്കെ സാഹിത്യരസികന്മാർക്കു പരിചയമുള്ള ഗ്രന്ഥങ്ങളാണല്ലൊ. അതുപോലെ മഹാഭാരതത്തിനും പല വേഷത്തിൽ മലയാളത്തിൽ പ്രചാരമുണ്ട്. കേരളത്തിലെ ചില അപരിഷ്കൃതജാതിക്കാർ കൂടിയും മഹാഭാരതകഥകളെ പാട്ടുകളാക്കി പാടിവരുന്നുണ്ട്. കേരളീയർ നൃത്തഗീതാദികൾക്കു ഉപയോഗിച്ചുവരുന്നതും വൈഷ്ണവകഥകളാകുന്നു. കൃഷ്ണാട്ടമെന്നും, രാമനാട്ടമെന്നും വടക്കരും തെക്കരും പറഞ്ഞുപോരുന്ന കഥകളികൾതന്നെ വൈഷ്ണവനൃത്തങ്ങളാകുന്നു. കുഞ്ചൻനമ്പ്യാരുടെ തുള്ളക്കഥകളും ഒട്ടുമുക്കാലും വൈഷ്ണവകഥകളാകുന്നു. സന്ധ്യാകാലങ്ങളിലെ നാമജപത്തിലും വൈഷ്ണവശ്ലോകങ്ങളാണു കേരളത്തിന്റെ എല്ലാഭാഗങ്ങളിലും മുഴങ്ങിക്കൊണ്ടിരിക്കുന്നതു്. കേരളരാജ്യത്തിലെപ്പോലെ വിഷ്ണുക്ഷേത്രങ്ങൾ ഇത്ര അടുത്തടുത്തു ധാരാളമായി മറെറങ്ങും കാണുമെന്നു തോന്നുന്നില്ല. കേരളക്ഷേത്രങ്ങളുടെ ശില്പതക്ഷണരീതിയും സഹ്യാദ്രിക്കപ്പുറമുള്ള ദേവാലയങ്ങളുടെ ശില്പതക്ഷണരീതിയും ഭിന്നങ്ങളായിരിക്കുന്നു. കേരളീയരുടെ സംജ്ഞാനാമങ്ങളുടെ സെൻസസ് എടുത്താൽ അധികവും വൈഷ്ണവനാമങ്ങളാണെന്നു കാണാവുന്നതാണ്. പരശുരാമൻ കേരളത്തിലെ സമുദ്രതീരവാസികളായ അനേകം മുക്കുവരെ പിടിച്ചു ബ്രാഹ്മണരാക്കിയിട്ടുണ്ടെന്നുള്ള കഥ കേവലം കൃത്രിമമല്ല. ദാശാംശജനായ ശ്രീ വേദവ്യാസമഹർഷിയുടെ മതം ആദ്യം സ്വീകരിച്ച മുക്കുവഭാഗ്യവാന്മാർക്കു ഇങ്ങനെ ഒരു അവകാശം പിന്നത്തെ കേരളീയമതാചാര്യന്മാർക്കു സമ്മതിച്ചുകൊടുക്കാതെ തരമില്ലായിരുന്നു.

ഇവയെ കൂടാതെ വൈഷ്ണവമതം കേരളീയമതമാണെന്നു സ്ഥാപിക്കാൻ മറെറാരു പ്രധാന തെളിവുള്ളതു കേരളരാജ്യത്തിനു കർമ്മഭൂമിയെന്നുള്ള പേരാകുന്നു. കേരളത്തിന്റെ കിഴക്കേ പുറത്തുള്ള പാണ്ഡ്യചോളാദിദേശങ്ങളെ ജ്ഞാനഭൂമിയെന്നും കേരളത്തെ കർമ്മഭൂമിയെന്നും പരദേശികൾ പറഞ്ഞുവരുന്നു. കർമ്മംകൊണ്ടു മോക്ഷം പ്രാപിക്കേണ്ട ഭൂമിയായതുകൊണ്ടു കേരളത്തിനു കർമ്മഭൂമിയെന്നു പേരുണ്ടായി എന്നാണു വ്യാഖ്യാനിച്ചുവരുന്നതു്. കർമ്മംകൊണ്ടു മോക്ഷം സാധിക്കണമെന്നുള്ള കർമ്മയോഗസിദ്ധാന്തം വൈഷ്ണവമതക്കാർക്കല്ലാതെ ലോകത്തിൽ ഇതേവരെ അറിയപ്പെട്ടിട്ടുള്ള മററു യാതൊരു മത

ക്കാക്കും ഇല്ല. മററുമതക്കാർ ജ്ഞാനത്തിന്നു, സന്ന്യാസത്തിന്നും, ഐഹികവസ്തുക്കളോടുള്ള വിരക്തിക്കും പ്രാധാന്യം നൽകിയിരിക്കെ സ്വസ്വധർമ്മങ്ങളെ, അല്ലെങ്കിൽ കർത്തവ്യകർമ്മങ്ങളെ ശരിയായി അനുഷ്ഠിച്ചു ത്രിവിധപുരുഷാർത്ഥങ്ങളും അവസാനം മോക്ഷവും സാധിച്ചുകൊള്ളണമെന്നുള്ള കർമ്മയോഗസിദ്ധാന്തത്തിനാണു വൈഷ്ണവന്മാർ പ്രാധാന്യം നൽകിയിരിക്കുന്നതു്. ഈ സിദ്ധാന്തത്തിൻെറ ഉൽപത്തിസ്ഥാനം കേരളഭൂമിയായതുകൊണ്ടാണു് കേരളരാജ്യത്തിനു കർമ്മഭൂമിയെന്നു പേരുണ്ടായതു്. "ഭൂതലേ ഭൂതബോധത്തിന് കാതലാം പൂതശീത" ഈ സിദ്ധാന്തത്തെയാണു പ്രഖ്യാപനം ചെയ്യുന്നതു്.

ഐഹികസുഖങ്ങൾ നിസ്സാരങ്ങളും ക്ഷണഭംഗുരങ്ങളും തന്നെ. അതുകൊണ്ടു മാതാപിതാക്കന്മാരെയും സഹോദരങ്ങളേയും കുടുംബത്തേയും ഉപേക്ഷിച്ചു മനുഷ്യരൊക്കെ സന്ന്യാസികളായി പൊയ്ക്കൊള്ളണമെന്നു വൈഷ്ണവമതം ഉപദേശിക്കുന്നില്ല. ഫലേച്ഛകൂടാതെ ചെയ്യുന്ന കർമ്മങ്ങൾക്കു ഭഗവൽപ്രസാദംകൊണ്ടു ലഭിക്കുന്ന ഫലത്തെ ഐഹികത്തിലിരുന്നു സുഖമായി അനുഭവിച്ചുകൊണ്ടു മോക്ഷം പ്രാപിക്കണമെന്നേ വൈഷ്ണവമതം ഉപദേശിക്കുന്നുള്ളു. നരജന്മമൊടുങ്ങുംവരെ ദുഃഖങ്ങളും കഷ്ടതകളും അനുഭവിച്ചെങ്കിലേ മുക്തിപദം പ്രാപിക്കയുള്ളു എന്നു വൈഷ്ണവന്മാർ വാദിക്കുന്നില്ല. നിഷ്കാമകർമ്മം ചെയ്തു ഇഹത്തിലും പരത്തിലും ഒരുപോലെ സുഖിച്ചുകൊൾവാനേ വൈഷ്ണവമതം ആവശ്യപ്പെടുന്നുള്ളു.

നിസ്സാരങ്ങളായ ഐഹികസുഖങ്ങളെ വെടിഞ്ഞു മുമുക്ഷുക്കളാവാൻ മനുഷ്യരെ ശാസിക്കയാണു സകലമതങ്ങളും ലോകാരംഭകാലമുതല്ക്കേ ചെയ്തുവരുന്നതു്. ൩ യുഗങ്ങളും നാലാമത്തെ യുഗത്തിൽ ൫൦ നൂററാണ്ടുകളും കഴിഞ്ഞിട്ടും ഐഹികസുഖങ്ങളെ പരിത്യജിപ്പിച്ചു മനുഷ്യരെ മുമുക്ഷുക്കളാക്കിത്തീർക്കാൻ യാതൊരു മതത്തിനും ഇതുവരെ കഴിഞ്ഞിട്ടില്ല. കല്പാന്തകാലംവരെ സഫലമാവാത്ത ലോകഹിതവിരുദ്ധമായ ഈ ശ്രമത്തിനല്ല, വൈഷ്ണവന്മാർ തുനിഞ്ഞതു്. പ്രപഞ്ചസ്രഷ്ടാവിൻെറ ഹിതത്തെ പ്രപഞ്ചഗതിയിൽ നിന്നു അവധാരണം ചെയ്തു പ്രപഞ്ചവൃദ്ധിക്കു പ്രതിബന്ധമാവാത്ത മോക്ഷമാർഗ്ഗോപദേശമാണു് ഭഗവാൻ ശ്രീകൃഷ്ണൻ നമുക്കു ചെയ്തുതന്നിരിക്കുന്നതു്.

ഇക്കാലത്തു വളരെയൊക്കെ ഘോഷം കൂട്ടുന്ന ഭൌതികവിജ്ഞാനം (Materialism) പാശ്ചാത്യന്മാർക്കും ആത്മികവിജ്ഞാനം പൌരസ്ത്യന്മാർക്കും എന്നു എല്ലാക്കാലത്തും അതിരിട്ടു നിറുത്തുവാൻ ആർക്കും കഴിയുന്നതല്ലല്ലോ. ലോകഗുരുക്കന്മാരായ മതാചാര്യന്മാർ ആത്മികവിജ്ഞാനത്തെ ഒരു വഴിക്കു പ്രസംഗിക്കുമ്പോൾ ജനസമുദായനേതാക്കന്മാരും ദേശാഭിമാനികളും ഐശ്വര്യാഭിവൃദ്ധിക്കു അത്യാവശ്യകമായ ഭൌതികവിജ്ഞാനം ജനസാമാന്യത്തിൻെറ ഇടയിൽ പരത്താൻ മറെറാരു വഴിക്കു പ്രസംഗിക്കുന്നു. പൌരസ്ത്യമായ സകലത്തിൻെറയും മാഹാത്മ്യത്തെ വൃദ്ധന്മാർ ഒരു വഴിക്കു വാഴ്ത്തുമ്പോൾ പാശ്ചാത്യമായ സകലത്തിൻെറയും ആകർഷണങ്ങളിൽപെട്ടു അവയുടെ കീർത്തനങ്ങളും പാടി യുവാക്കന്മാർ ഭ്രമിച്ചോടുന്നു. പാശ്ചാത്യീയ ഭൌതികവിജ്ഞാനംകൊണ്ടു മോക്ഷപ്രാപ്തിക്കു തടസ്ഥമൊന്നും വരാതെ കഴിഞ്ഞുകൂടാനുള്ള മാർഗ്ഗം ഉപദേശിക്കുന്ന ഒരു മതം ഉണ്ടെങ്കിൽ ആ മതമാണു മനുഷ്യൻെറ ആവശ്യങ്ങളെ നിർവ്വഹിക്കാൻ യഥാർത്ഥത്തിൽ ഉപകാരപ്പെടുന്ന മതം. അങ്ങനെയുള്ള ഏകമതമാണു വൈഷ്ണവമതം. അതാണു ആ മതത്തിൻെറ അന്യാദൃശമായ മാഹാത്മ്യഹേതു.

ഇത്ര അത്യുൽകൃഷ്ടമായ ഒരു മതത്തിനു ജന്മമരുളാൻതക്ക സുകൃതം കേരളരാജ്യത്തിനുണ്ടോ എന്നു സംശയിക്കുന്നവരുണ്ടെങ്കിൽ അവരോടു എനിക്കുള്ള സമാധാനം ഇത്രമാത്രമാകുന്നു. ലോകത്തിൽ ഇതേവരെ അവതരിച്ചിട്ടുള്ള സകല മുഖ്യമതങ്ങളുടേയും കേളിരംഗമായിരുന്ന കേരളഭൂമി, ൧൯-ാം നൂററാണ്ടിൽ മാത്രം യൂറോപ്യന്മാർ അനുഭവിച്ച മതസ്വാതന്ത്ര്യം ൧൯-ാം നൂററാണ്ടുകൾക്കു മുമ്പേതന്നെ ഭീഷ്യൻ സ്വതന്ത്രമായി സകല മതങ്ങൾക്കും അനുവദിച്ചുകൊടുത്ത കേരളഭൂമി, ലോകത്തിൽ ഇതേവരെ അവതരിച്ചിട്ടുള്ള ബുദ്ധിമാന്മാരിലും തത്വജ്ഞാനികളിലുംവെച്ചു അദ്വിതീയനും, അദ്വൈതമതത്തിലെ അതിസൂക്ഷ്മങ്ങളായ സിദ്ധാന്തങ്ങളെ കൂടിയും സവിസ്തരമായും സുവ്യക്തമായും വ്യാഖ്യാനിച്ചു സകല മതസിദ്ധാന്തങ്ങളേയും സമാഹരിച്ചു തൻെറ വ്യാഖ്യാനങ്ങളിൽ കലർത്തി ൩൨ വയസ്സിനകം സർവ്വജ്ഞപീഠം കയറി ജഗദ്ഗുരുവെന്നു പേരു സമ്പാദിച്ച മഹാപുരുഷനായ ശ്രീശങ്കരാചാര്യസ്വാമികൾക്കു ജന്മമരുളിയ കേരളഭൂമിയല്ലാതെ മററു ഏതുഭൂമിയാണു വൈഷ്ണവമതത്തിനു ജന്മമരുളേണ്ടതു്!

---

# അറിയിപ്പ്.

നമ്പ്ര J. ൪൭൦.

൧൯൪൨-ാംവർഷം ജൂൺമാസം ൧൫-ാനുക്കു ൧൧൧൭-ാമാണ്ടു ഇടവമാസം ൩൨-ാനു- മുതൽ തീവണ്ടി വഴി കൊണ്ടുപോകുന്ന സകലവിധ ചരക്കുകളേയും.—

(i) (എ) സൈന്യം വകയും

(ബി) മററു വകയും (സൈന്യേതര) എന്നിങ്ങനെ "അടിയന്തിരത്തിലുള്ളവ" എന്നും

(ii) (എ) സൈന്യംവകയും

(ബി) മററു വകയും (സൈന്യേതര) എന്നിങ്ങനെ "പ്രഥമാവകാശമുള്ളവ" എന്നും

(iii) സാധാരണം എന്നും

മൂന്നു ഇനങ്ങൾ ആയി വിഭജിച്ചിരിക്കുന്നു എന്നു മദ്രാസിലെ (ഫോർട്ട്സെൻ്റ്ജാർജ്ജ്) സിവിൽ സപ്ലൈസ് ഡയറക്ടർ ൧൯൪൨-ാംവർഷം ജൂൺമാസം ൨൪-ാനു-യിലെ C. ൪൭/൪൨-൫൭ നമ്പർ ലെറ്ററിൽ അറിയിച്ചിരിക്കുന്നു.

൨. അടിയന്തിരമൊ പ്രഥമാവകാശം ഉള്ളവയൊ ആയ സൈന്യേതര ചരക്കുകൾക്കു അവ അയയ്ക്കുന്നവർ, അവ

ുടെ പേരും മേൽവിലാസവും ആരുടെ പേൎക്ക് ചരക്ക അയയ്ക്കുന്നുവോ അവരുടെ പേരും ചാക്കുകളുടെ (മൂട്ടകളുടെ) എണ്ണവും ചരക്കിന്റെ വിവരണവും ഏതു സ്റ്റേഷനിൽ നിന്നു ഏതു സ്റ്റേഷനിലേക്ക ചരക്ക അയയ്ക്കുന്നു എന്നുള്ള വിവരവും ഏതു റെയിൽവെസ്റ്റേഷനിൽ നിന്നു അയയ്ക്കുന്നുവോ ആ റെയിൽവെസ്റ്റേഷനു മേലാവായ ഡിസ്ത്രിക്ട് ട്രാഫിക് സൂപ്പർഇണ്ടെണ്ടന്റിന്റെ ഹെഡ്ക്വാർട്ടേർസും കാണിച്ച്, മദ്രാസിലെ സിവിൽ സപ്ലൈസ് ഡയറക്ടരോടു നീല സർട്ടിഫിക്കേറ്റുകൾക്കൊ ചുവപ്പു സർട്ടിഫിക്കേറ്റുകൾക്കൊ അപേക്ഷിക്കണം. തിരുവിതാംകോട്ടിനുള്ളിൽ പ്രഥമാവകാശം ഉള്ളതായി സാധാരണമായി വിചാരിക്കപ്പെടുന്ന നൈന്ത്യേതര ചരക്കുകൾ ആഹാരധാന്യങ്ങൾ മാത്രം ആകുന്നു; വല്ലേടത്തും ആഹാരധാന്യം വാസ്തവത്തിൽ കുറവായിരുന്നാൽ, സിവിൽ സപ്ലൈസ് ഡയറക്ടർ അതിനെ "അടിയന്തിരച്ചരക്ക" എന്ന ഇനമായി കൂടി ഗണിക്കുന്നതായിരിക്കും.

൩. കൊല്ലം റെയിൽവെ വഴി തിരുവിതാംകോട്ടിലേക്ക കൊണ്ടുവരാവുന്ന അരി (നെല്ല്) വണ്ടികളുടെ എണ്ണം പരിമിതം ആണെന്നും, എത്ര വണ്ടികൾ ഉണ്ടെന്നുതന്നെ അറിയിക്കാൻ തൃച്ചിനാപ്പള്ളിയിലെ ജനറൽ ട്രാഫിക് മാനേജരോടു ചോദിക്കേണ്ടതാണെന്നും, ഏതേതു ചരക്കുകൾ ഏതേതു സ്റ്റേഷനിൽ നിന്നു ഏതേതു സ്റ്റേഷനിലേക്ക അയയ്ക്കേണ്ടവയായി വണ്ടികൾ ഇല്ലാത്തതുനിമിത്തം കിടപ്പുണ്ടോ അവയുടെ മുൻ ൨-ാം പാരാവിൽ വിവരിച്ചിരിക്കുംപോലെ ലിസ്റ്റുകൾ ഡയറക്ടർക്ക അയയ്ക്കുന്നതായാൽ ആ ലിസ്റ്റ് അനുസരിച്ചു ഏതാനും നീല സർട്ടിഫിക്കേറ്റുകളും ഏതാനും ചുവപ്പു സർട്ടിഫിക്കേറ്റുകളും താൻ ഓരോ ദിവസവും കൊടുക്കുന്നതാണെന്നും സിവിൽ സപ്ലൈസ് ഡയറക്ടർ പറഞ്ഞിരിക്കുന്നു. എന്നാൽ ചരക്ക അയയ്ക്കുന്നവർക്ക സാമാന വണ്ടികൾ ഉണ്ടാക്കിക്കൊടുക്കുന്ന ഉടൻതന്നെ അവയിൽ ചരക്കുകൾ കയറ്റുവാൻ അവർ തയ്യാറായിരിക്കേണ്ടതും ആ വണ്ടികൾ എപ്പോൾ തയ്യാറായിരിക്കുമെന്നു അയയ്ക്കുന്ന സ്റ്റേഷനുകളിൽ അറിഞ്ഞുകൊള്ളേണ്ടതു അവരുടെ ചുമതലയായിരിക്കുന്നതും ആകുന്നു. സാമാനങ്ങൾ അയയ്ക്കുന്ന സ്റ്റേഷനായി മദ്രാസ് എന്നു മാത്രം എഴുതിയാൽ മതിയാകുന്നതല്ലെന്നു ഓർക്കേണ്ടതാണ്. തുറമുഖം സാൾട്ട്കോട്ടാർസ്, രായപുരം എന്നിങ്ങനെ ആ പേരു വിവരമായി എഴുതണം.

൪. സാമാന വണ്ടികൾ ഇല്ലാത്തതു നിമിത്തം അയയ്ക്കാതെ കിടക്കുന്ന ഭക്ഷണസാധനങ്ങളുടെ ലിസ്റ്റുകൾ, മുൻ ൨-ാം പാരാവിൽ പ്രസ്താവിച്ചിട്ടുള്ള വിവരങ്ങളെ വ്യക്തമായി കാണിച്ച്, ഗവമ്മെണ്ടു ചീഫ് സെക്രട്ടറിയുടെ മേൽവിലാസത്തിൽ കച്ചവടക്കാർ ഉടൻ അയച്ചുകൊടുക്കണം എന്നു അപേക്ഷിക്കുന്നു. സിവിൽ സപ്ലൈസ് ഡയറക്ടർ കൊടുക്കുന്ന സർട്ടിഫിക്കേറ്റുകളെ സംബന്ധിച്ച വിവരം അതാതു ദിവാൻപേഷ്കാർ മുഖേനയൊ ദേവികുളം കമ്മീഷണർ മുഖേനയൊ കച്ചവടക്കാരെ അറിയിക്കുന്നതാകുന്നു. ഈ എല്ലാ സർട്ടിഫിക്കേറ്റുകളും കൊടുത്തതിന്റെയുടൻ, സാമാനവണ്ടികൾക്കായി കാത്തിരിക്കുന്ന പുതുതായി വാങ്ങിയ ചരക്കുകളുടെ ലിസ്റ്റുകൾ ഗവമ്മെണ്ടു ചീഫ് സെക്രട്ടറിയുടെ കച്ചവടക്കാർ അയയ്ക്കേണ്ടതും അവയെ അദ്ദേഹം സിവിൽസപ്ലൈസ് ഡയറക്ടർക്ക അയച്ചുകൊടുക്കുന്നതും ആകുന്നു.

൫. വാൾടെയറിനു വടക്കുനിന്നും അരിയു നെല്ലും കൊണ്ടുവരുന്നതിനു അത്യന്തം വിഷമമായിരിക്കും; കൊല്ലത്തിനു ഏറ്റവും എളുപ്പമായ ജില്ലാ തഞ്ചാവൂർ ആകുന്നു.

ഹജൂർക്കച്ചേരി, തിരുവനന്തപുരം.
൧൯൪൨ ജൂൺ ൭-ാം.

ഗവമ്മെണ്ടു ചീഫ് സെക്രട്ടറി.
ആർ. മഹാദേവയ്യർ.

---

## ഒരോട്ടംതുള്ളൽ.

"ഹംസോഢപശ്രമമപോഹിതുംദിനാന്തേ
കാരണ്ഡകാദബകകങ്കകുലം പ്രവിഷ്ടഃ
മൂകായമിത്യപഹസന്തിരുദന്തിപക്ഷൈഃ
ഹീനാശ്രയോപി മഹതാമപമാനഹേതുഃ."
അന്തർപ്പുരിയ്ക്കുസമാനമതാംമണി
കണ്ഠേശപുരാതനഗരിയതിങ്കൽ
ചാണ്ടിവയല്ലൂവടക്കായ് നമ്മുടെ
പണ്ടാരഗൃഹമതിനുടെസവിധേ
ചുണ്ടയിൽവീട്ടിൽ കണ്ടച്ചാരുടെ
ചെണ്ടവിരുത്തിക്കണ്ടത്തിന്നൊരു
രണ്ടാടിതാഴെത്തോണ്ടപ്പണയിൽ
പണ്ടക്കാസ്തമയത്തിനുമുമ്പ്
രണ്ടരനാഴികയുണ്ടാപകലെ-
ന്നാണ്ടൊരുസംശയമപ്പോളവിടെ
കണ്ടവരമ്പുകൾ തോണ്ടിമറിച്ചും
ഞണ്ടുപിടിപ്പാൻ മണ്ടിനടന്നും
കുണ്ടന്മാക്രികളാദികളായ്‌ചേ-
റുണ്ടാടകം ചെറുജീവികളെ
കുണ്ടുകൾകുഴികളിലൊക്കെത്തങ്ങടെ
ചുണ്ടുപുതച്ചും തെണ്ടിനടന്നും
പണ്ടിനിറയ്ക്കാൻ കണ്ടുപിടിച്ചതു
കൊണ്ടുകടുത്തൊരു ശണ്ഠപിടിച്ചും
ചുണ്ടുകൾകൊണ്ടവ തൊണ്ടയിലാക്കി-
ട്ടുണ്ടുംകൊണ്ടു വിരണ്ടുനടന്നും
തണ്ടുകൾതപ്പികൾ മുണ്ടികൾ കൊക്കുകൾ
ശണ്ഠികളാകും ശ്യേനന്മാരും
കണ്ടാമണ്ടികൾകൊ[illegible]ന്നൊരു
[illegible]
[illegible]ചുണ്ടും കണ്ടുവുമൊക്കം
[illegible]ണ്ടകൾ
കണ്ടികല്പ[illegible]കളാദികളെല്ലാ-
മിണ്ടൽ[illegible]ഞ്ഞുവസിച്ചീടുമ്പോൾ
അണ്ഡ[illegible]ണ്ഡ[illegible]
പൂണ്ടുവ[illegible]കൾ മാത്ര[illegible]ടൻ
ശുണ്ഠികടിച്ചും ഞെണ്ടുധരിച്ചും

നിന്നുംവീണ്ടും ഇണ്ടകളിട്ടും
കണ്ടുമറക്കാൻ ചെന്നതുകൊണ്ടതി
കണ്ഠിതനായൊരുകളഹംസം ബ്ര-
ഹ്മാണ്ഡാഗമതിനെ ലക്ഷ്യമതാക്കി-
ക്കാനനമാർഗ്ഗം വന്നിവിടെത്തി.
പണ്ഡിതസഹജപത്രികൾതന്നുപ-
കണ്ഠേ ചെറുവാസിച്ചുരസിച്ചും
ആണ്ടിപ്പട്ടക്കിഴക്കുബ്ബിൽ
തണ്ടണയേകിക്കാപ്പികുടിച്ചും
മിണ്ടാതശ്രീകണ്ഠാത്മജനുടെ
തണ്ടാരടികൾനമിച്ചുംഭക്ത്യാ
ഉണ്ടതിമാത്രംക്ഷീണംതീർത്തും
കൊണ്ടുഗമിക്കാമെന്നകതണ്ടിൽ
കണ്ടുംകൊണ്ടഥ തോണ്ടലിലണ്ഡജ
ഷണ്ഡാധിപനുംചെന്നുവസിച്ചു.
അണ്ടർവിഹഗമരാളനെപ്പാരേ
കണ്ടത്തൊണ്ടിപ്പക്ഷികലങ്ങൾ
ചുണ്ടുംകണ്ണുംകാലുകളുംചെ-
ന്തൊണ്ടിപ്പഴമതുപോലെചുവന്നും
ഡിണ്ഡീരത്തിൻപിണ്ഡംപോൽപരി-
പാണ്ഡരമാകുന്നംഗപ്രഭയും
കണ്ടാൽനല്ലൊരുകണ്ഠതലംശിതി
കണ്ഠപ്രണയിനിമണ്ഡനമടയും
തണ്ടാർസുതനെക്കൊണ്ടുനടപ്പതു
കൊണ്ടുള്ളൊരുസുഭഗതയഖിലം
പൂണ്ടുള്ളിവനെച്ചെണ്ടപിണങ്ങുമ
പാണ്ടികൾക്കിവിടേണംവേഗം
അണ്ഡജവരനിൽവളർന്നൊരസൂയയൊ-
ടണ്ഡജകീടംകാക്കപറഞ്ഞു.
"നമ്മുടെകൊററിനുള്ളൊരുവകയാം
ഞമ്മിനിഞണ്ടുകൾഞൊവ്വെട്ടാനും
പൊത്തലുവിട്ടിലുനത്തയ്ക്കളും
കൊത്തിത്തിന്നുഗമിയ്ക്കാൻവന്നൊരു
ധൂർത്തനെയീവിട്ടുന്നാട്ടീവിടാഞ്ഞാൽ
പാർത്തിരിയാത്തവിപത്തുണ്ടാകും.
ഓർത്തുകൊണ്ടുപറഞ്ഞേനതിലൊര-
ബദ്ധമതുണ്ടോ കൊക്കമ്മാച്ചാ!."
"കേട്ടോ!ക്രൂവേ! കാക്കച്ചേട്ട!
ഒട്ടുമബദ്ധംചൊന്നതിലില്ല.
എട്ടുംപൊട്ടുംതിരിയാത്തുള്ളൊരു
പൊട്ടച്ചാരാണിക്കടവയറൻ.
മുട്ടിൻകീഴുംചുണ്ടുംകണ്ണുക-
ളൊന്നൊഴിയാതെപതുസരിപൂണ്ടും
ക്രുദ്ധാറിട്ടുനരച്ചുകരച്ചൊരു
വിദ്യാനിവനെന്നോർത്തീബകവും.
"പതസരിയച്ചിവനർത്ഥസ്ഥിന്റെ
സുവാക്കുട്ടെണ്ടു മുഖത്തതുകാണാം.
പിത്തംകേറിപ്പോണ്ടുപിടിച്ചതു
മന്നന്മാരെ! കാണാനീല്ലേ

നത്തയ്ക്കായും ഞവ്വെട്ടാനും
സിദ്ധൌഷധമെന്നാരോ ചൊല്ലി
കേട്ടതകയായതിനോൾപ്പാനായി
വിദ്വാനിന്നുതിരിച്ചിവിടെത്തി."
പത്രിച്ചേട്ടൻചൊന്നതു പച്ച-
സ്സത്യമതെന്നു പറഞ്ഞിട്ടടനെ
പക്ഷികളെല്ലാമെന്നത്തിന്നുടെ
ചുററുംകൂടി ചിറകാവീശി
പൊട്ടനതെന്നും ഭോഷനതെന്നും,
കട്ടനടക്കം കള്ളനതെന്നും,
വീടുകൾതോറും കടിയാനവനായ്
വിടവേഷേണനടപ്പവനെന്നും
പിച്ചനതെന്നും പേയനതെന്നും,
പോച്ചപറഞ്ഞു കഴിപ്പവനെന്നും.
പിച്ചയ്ക്കായിച്ചെന്നഥപെണ്ണിൻ
കച്ചുകൊടുപ്പൊരു മാപ്പിളയെന്നും
ഇങ്ങനെ പല പല പരിഹാസങ്ങളെ-
മങ്ങുപറഞ്ഞു ചുമച്ചുചിരിച്ചും.
സംഗതിയെന്യെ കൊഞ്ഞന,മൊരുക
ഭംഗവിഹീനം, കുത്തിരസിച്ചും.
പിറകിൽക്കൂടിത്തലയിൽത്തട്ടി
ത്തിറമൊട്ടുമറയുകയെറിയുകയെല്ലാം
കുറവുകൾകലരാതങ്ങു സഹിച്ചു-
പ്പുറവശ്രേഷ്ഠൻ താണുരചെയ്തു.
"അരുതരുതിവക മമ സോദരരെ!
പരപരിഹാസം പാപനിവാസം
കെല്പൊട്ടു ഞാനൊരു പെരുവഴിപോക്കൻ
തൽപ്രീതിയ്ക്കായടികൾ വണങ്ങാം."
എന്നുപറഞ്ഞുകുനിഞ്ഞതദശായാ-
മൊന്നുകൊടുത്താൻ വായസവരനും.
ചെന്നതുകന്നത്തോൾക്കുമുൻപെ
പിന്നിലമർത്തിഞെരിച്ചിതുകങ്കം.
കൊത്തും ചിറവും, ചിറകടിയെല്ലാ-
മൊത്തുസഹിച്ചും വീണുമുരുണ്ടും
ചിത്തവിഷാദം പൂണ്ടഴനേററതി-
ബദ്ധപ്പെട്ടു ഗമിച്ചരയന്നം.
എന്നതുകൊണ്ടു ധരിച്ചീടേണം
മാന്യരതാകിയ മാനുഷരെല്ലാം.
അണ്ടന്മാരുമടോടന്മാരും
കണ്ടന്മാരും കടിലന്മാരും
ചെണ്ടന്മാരും ചെകിടന്മാരും
ചെണ്ടപ്പുംകലവാലന്മാരും
തെമ്മാടിത്തരമേറും പോക്രിക-
ളിമ്മട്ടുള്ളവരോടിടചേന്നാൽ
നിർമ്മലമാനസരായനരന്മാർ
ചെമ്മേമാനക്കേടുഭവിച്ചതി-
കല്മഷമോടു വസിക്കമെതിന്നൊരു
നർമ്മതമിക്കഥയോർത്തീടേണം.

പെരിനാട്ടു വി. രാമൻ ഉണ്ണിത്താൻ.

# ചിതലിൻെറ മുതൽ

അഥവാ

ഒരു പ്രാചീന ഗദ്യഭാഗവതം.

—∞—

(വിലപട്ടത്തു കൃഷ്ണൻനമ്പ്യാർ)

മലയാളഭാഷയിൽ പദ്യകൃതികളുടെ സംഖ്യ ഇത്രയധികം വൎദ്ധിച്ചതു് ഈയിടെയാണെങ്കിലും പ്രാചീനകാലങ്ങളിൽ ജീവിച്ചിരുന്ന വിദ്വാന്മാരും ആവക ഗ്രന്ഥങ്ങൾ നിൎമ്മിച്ചിരുന്നു എന്നതിനു് രാമചരിതം, കണ്ണശ്ശരാമായണം മുതലായവ മതിയായ ദൃഷ്ടാന്തങ്ങളാണു്. എന്നാൽ അക്കാലങ്ങളിൽ ഗദ്യഗ്രന്ഥങ്ങൾ എന്നല്ല ഗ്രന്ഥനിൎമ്മാണത്തിനുതകുന്ന ഒരു ഗദ്യരീതിതന്നെ ഇല്ലെന്നായിരുന്നു വിചാരിച്ചുവന്നിരുന്നതു്. പൂജ്യപാദനായ മഹാകവിയും യഥാൎത്ഥഭാഷാഭിമാനിയും സൎവ്വോപരിനിത്യപരിശ്രമിയുമായ ഉള്ളൂർ എസ്. പരമേശ്വരയ്യരവർകളുടെ നിരന്തരമായ സാഹിത്യാന്വേഷണത്തിൻെറ ഫലമായി ഒരു പഴയ ഗദ്യഗ്രന്ഥം കണ്ടെത്തിയതായും പുതിയ ഭാഷാചരിത്രത്തിൻെറ പുറപ്പാടോടുകൂടി അതിനെ വെളിപ്പെടുത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നതായും ഒരിക്കൽ അദ്ദേഹംതന്നെ ഭാഷാപോഷിണിയിൽ എഴുതിയിരുന്നതായി ഓൎമ്മിക്കുന്നു. കൎമ്മങ്ങൾക്കു ശരിയായ ഫലം ഉണ്ടാകാതിരിക്കുന്നതല്ല. വലിയവരുടെ പ്രവൃത്തികൾക്കു് മഹത്തായ ഫലം സിദ്ധിക്കുന്നതുപോലെ എളിയവൻെറ കൎമ്മത്തിനു ചെറിയഫലമെങ്കിലും ഉണ്ടാകേണ്ടതാണു്. അതിനാൽ ആവതാചാരം എന്ന മട്ടിൽ യഥാശക്തി പ്രവൎത്തിക്കേണ്ടതു് എല്ലാവരുടേയും ധൎമ്മമാണെന്നു അല്പബുദ്ധിയായ എനിക്കും തോന്നി. ചില പഴയ ഗ്രന്ഥപ്പുരകളും പെട്ടികളും പരിശോധിച്ചു. നിഷ്ഫലമായ ചില ശ്രമങ്ങൾക്കുശേഷം, പരേതനായ പൂന്തോട്ടത്തു നമ്പൂതിരിഅവർകളുടെ "സ്യമന്തകം കഥകളി" കണ്ടുകിട്ടിയപ്പോൾ എനിക്കു അപാരമായ സന്തോഷവും ചരിതാൎത്ഥതയും ഉണ്ടായി. ഈ ഗ്രന്ഥം കവനകൌമുദിയിൽ ഖണ്ഡശ പ്രസിദ്ധപ്പെടുത്തി വരുന്നു. അതിൻെറ ശേഷവും ചില ശ്രമങ്ങൾ ചെയ്യാതിരുന്നില്ല. എന്നാൽ ഗ്രന്ഥപ്പുര തുറന്നു അന്യനെ കാണിക്കുന്നതിനു് കേരളീയൎക്കു സഹജമായ വിപ്രതിപത്തിയും പ്രത്യേകിച്ചു് സകലൎക്കും 'പുത്തരി'യായ എന്നിലുള്ള അവിശ്വാസവും നിമിത്തം ആവക ശ്രമങ്ങൾ ഫലശൂന്യമായിത്തന്നെ പരിണമിച്ചു.

ഇങ്ങിനെ ഇരിക്കുമ്പോഴാണു്, കൃഷ്ണഗാഥയുടെ പുതിയ പതിപ്പിനു് അത്യന്തം ഉപകരിച്ചതും കണ്ടുകിട്ടിയിട്ടുള്ളവയിൽ ഏറ്റവും പഴയതുമായ ഗ്രന്ഥംകൊടുത്ത എൻെറ മാന്യസുഹൃത്തു തിരുവല്ലാ പുന്നശ്ശേരി ശ്രീകുമാരശൎമ്മാ അവർകളുടെ ഗ്രന്ഥപ്പെട്ടി ഒന്നുകൂടി പരിശോധിക്കണമെന്നു നിശ്ചയിച്ചതു്. അദ്ദേഹത്തിൻെറ അനുമതി നിഷ്പ്രയാസം ലഭിച്ചെങ്കിലും 'ഗ്രന്ഥമാൎക്കും കൊടുക്കൊല്ലാ ദേവേന്ദ്രൻതാനിരക്കിലും' എന്ന പ്രമാണത്തെ അക്ഷരംപ്രതി അനുഷ്ഠിക്കുന്ന അദ്ദേഹത്തിൻെറ മാതാവിനെ ഭയപ്പെട്ടു കുറച്ചുനാൾ അക്ഷമനായിരിക്കാത്തിരുന്നു. അവിടുത്തെ അന്വേഷണത്തിൻെറ ഫലമായി "ശ്രീമഹാഭാഗവതം" ഏതാനും ഭാഗം "ഗദ്യ"മായി എഴുതിയിട്ടുള്ള ഒരു പഴയഗ്രന്ഥം കണ്ടുകിട്ടിയിരിക്കുന്നു. ഈ ഗ്രന്ഥം ഭഗവാനെപ്പോലെ ആദ്യന്തവിഹീനമാണെന്നുമാത്രമല്ല ഇടയ്ക്കിടെ ദ്രവിച്ചുപോയ ഭാഗങ്ങൾ നീക്കിയാൽ പത്തിനേഴുവീതം കാണുമൊ എന്നുതന്നെ സംശയമാണു്.

ഗൎഭിണിവേഷം ചമഞ്ഞ സാംബൻെറ പ്രസവവൃത്താന്തത്തെക്കുറിച്ചു യാദവബാലന്മാർ മഹൎഷിമാരോടു ചോദിക്കുന്നഭാഗം മുതൽ ഭഗവാൻെറ സ്വൎഗ്ഗാരോഹണംവരെ ഇതിൽ അടങ്ങിയിരിക്കുന്നു. ആത്മീകമായും വേദാന്തസംബന്ധമായും ഉള്ള അനേകം തത്വങ്ങളും ഉപദേശങ്ങളും വിസ്തരിച്ചു് പല ഘട്ടങ്ങളും വിജ്ഞാനപ്രദമാക്കിയിട്ടുണ്ടു്. ഇടയ്ക്കിടെ ചില ഭാഗങ്ങൾ നോക്കിയാൽ യമനിയമാദികളേയും മറ്റും വിവരിക്കുന്ന ഒരു മഹാഗ്രന്ഥമാണോ എന്നു തോന്നിപ്പോകും. ഭാഷ മിക്കവാറും തമിഴ്രീതിവിട്ട മലയാളമാണു്. തമിഴ്പ്രത്യയാന്തങ്ങളായ വാക്യങ്ങൾ അപൂൎവ്വമല്ല. ഗണ്യമാണെങ്കിലും ചൊല്ലിനാൾ, ഇരുന്താർ ഇത്യാദി പ്രയോഗങ്ങളുമുണ്ടു്. വാക്യങ്ങൾ മിക്കവാറും മഹാവാക്യങ്ങൾതന്നെയാണു്. ഭാഷാസാഹിത്യത്തിൽ ഇപ്പോൾ കാണ്മാനില്ലാത്ത പദങ്ങളും വാക്കുകളും പ്രയോഗങ്ങളും കാണുന്നുണ്ടു്. കവിയുടെ സ്ഥലനാമങ്ങളെ കുറിച്ചറിയുന്നതിനു യാതൊരു ലാഞ്ഛനയും ഞാൻവായിച്ച ഭാഗങ്ങളിൽ കണ്ടില്ല. ഗ്രന്ഥം അനാദിയും അനന്തവുമാണല്ലൊ.

ഇപ്പോഴത്തെ മലയാളഅക്ഷരങ്ങൾ മാത്രം പഠിച്ചിട്ടുള്ളവർ ഈ ഗ്രന്ഥം വായിക്കുന്നതിനു് വളരെ പണിപ്പെടുമെന്നുമാത്രമല്ല സാമാന്യം ക്ഷമയുള്ളവരല്ലെങ്കിൽ ഒരു സമയം ഗ്രന്ഥം വലിച്ചെറിയുകയില്ലയോ എന്നുകൂടി സംശയിക്കുന്നു. മാതൃക കാണുന്നതിനു ചില അക്ഷരങ്ങൾ എഴുതാമെങ്കിലും അവ അച്ചടിക്കുന്നതു് പ്രത്യേക കരുക്കൾ വാൎക്കേണ്ടതായി വരും. അതിനാൽ അച്ചടിക്കാവുന്ന ചിലതിനെമാത്രം കുറിക്കുന്നു. (ണ്ട=ണ്്ട, വ്വ=വ്വ, ഹ്മ=ഹ്മ, ത=ക, പ്പ=പ്പ, ക്ര=ക,) ഇങ്ങിനെ പലതുമുണ്ടു്. വാക്യാന്തത്തെ സൂചിപ്പിക്കുന്നതിനു് പൂൎണ്ണവിരാമം എന്നൊന്നു് അക്കാലത്തു നടപ്പില്ലായിരുന്നു. അൎത്ഥം നോക്കി വിരുത്തുകയേ തരമുള്ളു. മറ്റുചില ലിപികൾ വികൃതമായിക്കാണുന്നതു് കൈപ്പടയുടെ ഭേദമായിരിക്കാം. ഈ ഗ്രന്ഥം മുഴുവൻ യഥാവസരം പുസ്തകരൂപേണ പ്രസിദ്ധം ചെയ്യണമെന്നാഗ്രഹിക്കുന്നതുകൊണ്ടു് മാതൃക കാണുന്നതിനു മാത്രം ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കാം. എന്നെപ്പോലെയുള്ള ശക്തിഹീനന്മാരല്ലാതെ, ഈവക കാൎയ്യങ്ങളിൽ വാസനയും പ്രാപ്തിയുമുള്ള വിദ്വാന്മാർ ശ്രമിക്കുന്നപക്ഷം നമ്മുടെ ഭാഷാതറവാട്ടിലുള്ള അസംഖ്യം ദിവ്യരത്നങ്ങൾ ചിതലിൻെറ മുതലായി കുപ്പയിൽ കിടന്നു പുറമൂടാതെ നിഷ്പ്രയാസം തെളിച്ചെടുക്കാൻ സാധിക്കുന്നതാണു്. മഹത്തുക്കളുടെ ശ്രദ്ധയെ ഈ വിഷയത്തിലേക്കു ക്ഷണിച്ചുകൊണ്ടും ഈ ഗ്രന്ഥം പൊതുജനോപകാരാൎത്ഥം പ്രസിദ്ധം ചെയ്യുന്നതിനു് സദയം അനുവദിച്ച എൻെറമാന്യസുഹൃത്തു് ശ്രീകുമാരശൎമ്മാ അവർകളോടു എനിക്കുള്ള നിൎവ്യാജമായ കൃതജ്ഞതയെ ഒന്നുകൂടി പ്രദൎശിപ്പിച്ചുകൊണ്ടും തൽക്കാലം വിരമിക്കുന്നു.—

### സാംബന്റെ പ്രസവവൃത്താന്തത്തെക്കുറിച്ചുള്ള സംഭാഷണം.

* * * * ബ്രാഹ്മണശ്രേഷ്ഠന്മാരെ! ഗർഭിണിയായിരിക്കിന്റെവൾ നിങ്ങളോട് വിചാരിക്കിന്റൊ നിങ്ങളോടു വിചാരിപ്പാൻ ലജ്ജയോടുംകൂടിയിരുന്നോൾ പുത്രകാമയായി പ്രസവിക്കേണ്ടിയിരിക്കിന്റെയിവളെന്തുപെറിന്റതെന്റു ചൊല്ലുന്നമെ. നിഷ്ഫലമായിട്ടുവരൊല്ലാ നിങ്ങളിടെ ദർശനം. വഞ്ചിതന്മാരായിരിക്കിന്റമുനികൾ ചൊല്ലിയാർ. ബാലന്മാരേ! ഇവൾ കുലനാശനമായിരിപ്പോരു മുസലത്തെ ജനിപ്പിയ്ക്കുമെന്റു ചൊല്ലിയാർ. മുനികൾ കുപിതന്മാരായിട്ട്. മുനികൾ ചൊല്ലിയത് കേട്ട് അതിസംഭ്രാന്തന്മാരായി വിഴിയുസാംബന്റെ ഉദരത്തെ പിളന്തു. അവന്റെ ഉദരത്തിലൊരിരിപ്പുലക്കകണ്ടാർ. ബാലന്മാർ, എന്തിതിലെ നാമൊരു ദുഷ്കൃതംചെയ്യത്. എന്തുചൊല്ലും നമ്മോടു ലോകരിപ്പോൾ. ഇങ്ങനെ തങ്ങളിലന്യോന്യം പറഞ്ഞിട്ട് ഇരിപ്പുലക്കയുമെടുത്തുംകൊണ്ടു തങ്ങളുടെ ഗൃഹത്തിന്നു പോയാർ. ആ ബാലന്മാർ യാദവന്മാരുടെ സഭയിലിരിപ്പുലക്കകൊണ്ടു ചെന്റിട്ട് രാജാവായിരിക്കിന്റ ഉഗ്രസേനനായിക്കൊണ്ടറിയിച്ചാർ. വാടിയിരിക്കിന്റ മുഖശ്രീയോടുകൂടിയിരുന്നാർ. രാജാവേ! കേൾക്കണമെ. വിപ്രന്മാരുടെ ശാപമവ്വണ്ണം വരുമത്രെയെന്റു കേട്ടിട്ടുമിരിപ്പുലക്കകണ്ടിട്ടും വിസ്മയിച്ചാർ. ഭയപ്പെട്ടതഞ്ചെയ്യാർ. ദ്വാരവാസികളായിരിക്കിന്റ യാദവന്മാർ. യദുരാജാവു ഇരിപ്പുലക്കപൊടിച്ചു പൊടിയെയ്യും ശേഷിച്ച ഇരിപ്പിന്റെകണ്ണിനെയും സമുദ്രത്തിലിട്ടുകളഞ്ഞാൻ. ഒരുമത്സ്യമ്മിഴങ്ങി. ശേഷിച്ചഇരിപ്പിന്റെകണ്ണിനെ തിരമാലകൾ കൊണ്ടന്നു കരയ്ക്കട്ടാക്കിയ പൊടിയെല്ലാം ദപ്പപ്പുല്ലായിട്ട് ഉളവായി * * *

### ദേഹിയും ദേഹവും.

* * * യാതൊരുപ്രകാരം ചന്ദനകസ്തൂരിമാദികളിൽ പ്രവിഷ്ടനായി തൽഗന്ധഗുണാശ്രയനായിരിക്കിന്റ വായു ഗന്ധങ്ങളോടു യോജിക്കപ്പെടിന്റെനല്ലാ തദപാദിത്യത്ഥ ആകാശത്തിൽപോകിൽനിന്റുള്ള ശ്ലിക്ഷിതത്തെ ചൊല്ലുകചെയ്യിന്റതു്. കാര്യകാരണാവൃത്തിന്യായേന വ്യാപ്തിഹേതുവായി ബഹിർബ്രഹ്മഭാവംകൊണ്ടും അകമെ ആത്മഭാവംകൊണ്ടും വ്യാപ്തിഹേതുവായി സ്ഥാവരങ്ങളിലും ജംഗമങ്ങളിലും സവ്വത്ര ഭവസ്ഥിതനായിരിക്കിന്റാത്മാവിന്നു ദേഹത്തോട് സംബന്ധഭാവം ഭവിക്കിന്റെവല്ല. ആകാശത്തെപ്പോലെ അസംഗമാംവണ്ണം കാണണം.

ഇവണ്ണം കാര്യപ്രപഞ്ചസംബന്ധഭാവങ്ങളെ ചൊല്ലിയിട്ട് കാരണപ്രപഞ്ചസംബന്ധഭാവത്തെ ചൊല്ലുകചെയ്യിന്റത്. യാതൊരുപ്രകാരം വായുവിനാൽ ചലിതങ്ങളായിമേഘാദികളായിരിക്കിന്റ ഭേദങ്ങളോട് തേജസ്സ് സ്പൃശിക്കപ്പെടായ്ക അവ്വണ്ണം കാലസൃഷ്ടങ്ങളായി കർമ്മപ്രേരകമായിരിക്കിന്റ കാലം ഹേതുവായി സൃഷ്ടങ്ങളായിരിക്കിന്റ തേജോല്പന്നമയങ്ങളായിരിക്കിന്റെവേദങ്ങളോട് സ്പൃശിക്കപ്പെട്ടാ പുരുഷൻ.

### സിദ്ധിയെക്കുറിച്ച്.

വസുദേവാംശജന്മാവായിരിക്കിന്റ ഭഗവാനാൽ യോഗത്തിന്റെ വിദ്യാമയമായിരിക്കിന്റഫലവുഞ്ചൊല്ലപ്പെട്ടു. അനന്തരം മായാമയങ്ങളായിരിക്കിന്റ ഫലങ്ങളെ ചൊല്ലുകചെയ്യിന്റതു്. നിയതാഹാരാദിമതനായി അതു ഹേതുവായിട്ട് ജിതേന്ദ്രിയനായി ജിതശ്വാസനായിരിക്കിന്റ യോഗി എങ്കൽ ചേതസ്സിനെ ധാരയന്നായിരിക്കിന്റവന്ന് സിദ്ധികൾ തങ്ങളോട് പ്രാദുർഭവിക്കിന്റോ.

ഉദ്ധവർ:—എങ്ങിനെയിരിക്കിന്റ ധാരണകൊണ്ട് എങ്ങിനത്തസിദ്ധി ഭവിക്കിന്റത്. എത്ര സിദ്ധികൾ ഭവിക്കിന്റു? എങ്ങിനെ ഭഗവാൻ യോഗികൾക്ക് സിദ്ധനായി ഭവിക്കിന്റു? ഇവയെല്ലാം ചൊല്ലണം.

ഭഗവാൻ:—സിദ്ധയ എന്റതിന്ന് ധ്യാനയോഗഫലമറിയിന്റവലാൽ പതിനെട്ടുസിദ്ധികൾ ചൊല്ലപ്പെട്ടു. അവററിൽ എട്ട് എനിക്കു പ്രധാനങ്ങൾ. അതു ഹേതുവായെല്ലാ അവതാരങ്ങളെ അനുഗമിച്ചിരുന്നോ അവപത്തും ഗുണഹേതുക്കളായും വിഗ്രഹഹേതുക്കളായുമുണ്ടു്. ഉപലക്ഷണമൂർത്തിയായി സാധകദേഹനായിരിക്കിന്റവനുഅണിമാദികളായിരിക്കിന്റ നാലുസിദ്ധികൾ ഭവിക്കിന്റു. ഗജവൽമഹൽ പരിമാണവും മശകവൽ അണുപ്പരിമാണവും സ്ഥൂലമായിരിക്കിന്റ ശിലപോലെ ഗുരുവായുമിരിക്കിന്റതു്.

### സാത്യകിയോടുള്ള ഭഗവാന്റെ അന്ത്യോപദേശം.

ദിവ്യങ്ങളായിരിക്കിന്റ ഭഗവാന്റെ ആയുധങ്ങളും തേരെ അനുഗമിച്ചു. അതുകണ്ടു് അഭിവിസ്മിതനായിരിക്കിന്റ സൂതനോട് ചൊല്ലീ ഭഗവാൻ. ഹേസൂതാ! ദ്വാരവതിയെ പ്രാപിക്കണമെ ഭവാൻ. ജ്ഞാതികളുടെ അന്യോന്യമുള്ള വധത്തെയും സംകർഷണന്റെ ഗമനത്തേയും എന്റെ അവസ്ഥയേയും ബന്ധുക്കൾക്കായിക്കൊണ്ടു് അറിയിക്ക. അർജ്ജുനാദികളായുള്ള ബന്ധുക്കളോടും കൂടെ ഭവാന്മാരാൽ ദ്വാരവതിയിങ്കൽ സ്ഥിതിചെയ്യപ്പെട്ടുവാൻ യോഗ്യമല്ല. എന്നാൽ ത്യക്തമായിരിക്കിന്റ യദുപുരിയെ സമുദ്രം മുക്കിക്കളയും എന്റാൻ. തന്റെതന്റെ ഭാര്യമാരെല്ലാരേയും നമ്മുടെ മാതാപിതാക്കന്മാരെയും** ആദാനംചെയ്തു് അർജ്ജുനനോടുംകൂടെ എല്ലാവരും ഇന്ദ്രപ്രസ്ഥത്തെക്കുറിച്ചുപോക. നീയുംഭാഗവതമായിരിക്കിന്റ ധർമ്മത്തെ ആചരന്നായി ജ്ഞാനനിഷ്ഠ എന്റ വിജ്ഞാനമായിരിക്കിന്റ ആത്മയതപത്തോടുംകൂടെ എല്ലാവുമുപേക്ഷിച്ചു ഇതെല്ലാമെന്റെ മായയെന്ററിഞ്ഞു് മോക്ഷത്തെ പ്രാപിക്ക. ഇവണ്ണം ചൊല്ലപ്പെട്ടിരിക്കിന്റസൂതൻ ഭഗവാനെ പ്രദിക്ഷണംചെയ്തു് പിന്നെയും നമസ്കരിച്ചു ഭഗവാന്റെ പാദങ്ങളെ ശിരസ്സിങ്കൽ ധരിച്ചു ഖിന്നമാനസനായി ശ്രീമദ്വാരകയെ പ്രാപിപ്പതംചെയ്താൻ. ഇതി ശ്രീഭാഗവതെ ഏകാദശസ്കന്ധെ മൌസലെത്രിംശോധ്യായഃ

---

# പരസ്യം.

| | ക. | ണ. | സ. |
|---|---|---|---|
| ഹോമിയോപ്പതിചികിത്സാ സാരസർവ്വസ്വം | ഫ | വ്യ | ൦ |
| സ്നേഹലത | [illegible] | ര് | ൦ |
| ഭഗവൽഗീത | ഫ | ൦ | ൦ |
| ഉപന്യാസമഞ്ജരി | ഫ | ൦ | ൦ |
| രാമകൃഷ്ണപരമഹംസൻ | ൦ | ഫ | ൦ |
| പാപകർമ്മിതാമണി | ൦ | വ്യ | ൦ |
| പട്ടണത്തുപിള്ളയാർ | ൦ | ന്ന | ൦ |
| ഭണ്ഡാര പാർസ്സം | ൦ | ര് | ൦ |
| സംഗീതശാകുന്തളം | ൦ | ര് | ൦ |
| നായർസമുദായവും നൂതനാചാരവും | ൦ | ര് | ൦ |
| മൃച്ഛകടികം സി. എൻ. എ, രാമയ്യാശാസ്ത്രി എം. എ., | ൦ | ര് | ൦ |
| മഞ്ജപ്പക്കി | ൦ | ന | ൦ |
| ഗുണപാഠം | ൦ | ൦ | ൦ |
| ഏകാദശിമാഹാത്മ്യം | ൦ | വ | ൦ |
| നളചരിതം കിളിപ്പാട്ട് | ൦ | വ | ൦ |
| നളചരിതം ആട്ടക്കഥ | ൦ | വ | ൦ |
| ലക്ഷണാസ്വയംവരം ആട്ടക്കഥ | ൦ | ഫ | ൻ |
| വേദാന്തനാടകം | ൦ | വ | ൦ |
| സഭാപ്രവേശം പറയൻതുള്ളൽ | ൦ | വ | ൦ |
| രാജപ്രതാപം | ൦ | ഫ | ന്ന |
| ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് | ൦ | ര് | ൦ |
| ഘോഷയാത്ര ഭാഷാനാടകം | ൦ | ര് | ൦ |
| ഒരു സ്വപ്നം മലയാളഗദ്യനാടകം | ൦ | ര് | ൦ |
| സർ റ്റി. ശങ്കരൻനായരുടെ ജീവചരിത്രം | ൦ | ന | ൦ |
| ബാലപാഠാമൃതം | ൦ | ന | ൦ |
| ദിവാൻ കൃഷ്ണൻനായരുടെ ജീവചരിത്രം | ൦ | ൦ | ൦ |
| ഫലിതാവലി | ൦ | വ | ൦ |
| കാർത്തവീര്യാർജ്ജുനവിജയം ഓട്ടംതുള്ളൽ | ൦ | ഫ | വ |
| സ്റ്റാമ്പ്റെഗുലേഷൻ | ൦ | ഫ | വ |
| നാമരാമായണം | ൦ | ൦ | ന |
| പ്രായശ്ചിത്തം | ൦ | ഫ | വ |
| ആനന്ദവല്ലി ഒരു പുതിയ നോവൽ | ൦ | വ | ന |
| രസകരങ്ങളായ രണ്ടു ഐതിഹ്യങ്ങൾ | ൦ | ഫ | ൻ |
| ശ്യാമളാദണ്ഡകം | ൦ | ൦ | ന്ന |
| ഗണേശസഹസ്രനാമം | ൦ | ൦ | ന്ന |
| വ്യാഘ്രാലയേശശതകം | ൦ | ഫ | വ |

താഴെക്കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

മാനേജർ,
"മനോമോഹനം" പ്രസ്സ്,--കൊല്ലം.

# കോട്ടാറസപട്ടുനൂൽ പൊൻ കസവ് തരങ്ങൾ.

ഫ്രാൻസിൽ ജെ. ഡട്ടൽ എന്ന കമ്പനിയിൽനിന്നും നേരിട്ടുവരുന്ന ഒന്നാംതരം പൊൻകസവുകൊണ്ടു പണിയിച്ചു് കൊച്ചി, കൊട്ടാരക്കര, ആറന്മുള, കോഴഞ്ചേരി, മുതലായ സ്ഥലങ്ങളിലുള്ള പ്രധാന കച്ചവടക്കാർക്ക് അയച്ചുവരുന്ന സകല കസവുതരങ്ങളും മാപ്പിളമാരുടെ വക ചട്ടിമുറികളും, മുസൽമാൻമാർ ഉപയോഗിക്കുന്ന പട്ടണം കസവുതരങ്ങളും സകല തെക്കൻ ചരക്കുകളും സദാ തയ്യാറുള്ളതിനാൽ ആവശ്യക്കാർക്ക് വി. പി. മാർഗ്ഗം അയച്ചുകൊടുക്കാമെന്നുള്ളതാകുന്നു. ഇവിടെനിന്നും ചരക്കയയ്ക്കുന്നതായിരുന്നാൽ ഇതരകമ്പനിയിലുള്ളപോലെ തരവ്യത്യാസങ്ങൾ വരാതെ അതാതു ദേശനടപ്പും ക്രമവും അനുസരിച്ചു അയയ്ക്കുമെന്നുള്ള വിവരംകൂടി അറിയിച്ചുകൊള്ളുന്നു.

സി. കൃഷ്ണ്. ചിദംബരതാണുപിള്ള,
ജൗളി വ്യാപാരം,
ഒന്നൂർ (പോസ്റ്റ്)
ഇരണിയൽ.

# പരസ്യം.

വിശേഷതരമായ പലതരം സുഗന്ധദ്രവ്യസാമാനങ്ങളും, കട്ട്ലറി, കളിപ്പാട്ടങ്ങളും, സ്റ്റീൽട്രങ്കുകളും, സിഗരറ്റുകളും, രണ്ടുരൂപാമുതൽ വിലയുള്ള വാച്ചുകളും, ക്ലാക്കുകളും, പോക്കറ്റുചൂരലുകളും, ബെൽറ്റുകളും, തൊപ്പികളും, സുഗന്ധസാധനങ്ങളും, ചെരിപ്പുകളും, കുടകളും, റാന്തലുകളും, ഇലക്ട്രിക്കുവിളക്കുകളും, സോപ്പുകളും മുതലായി അനേക സാമാനങ്ങളും മിതമായ വിലയ്ക്കു നമ്മുടെ ഷാപ്പിൽ വില്ക്കാൻ തയ്യാറുണ്ടു്.

കൊച്ചുബാവാ അടിമ ആൻകൊ,
ആലപ്പുഴ.

# മഹാരാജാവുതിരുമനസ്സിലെ പടം

നമ്മുടെ മഹാരാജാവുതിരുമനസ്സിലെ പടവും പടത്തിനു ചുറവും തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്തതുമുതൽ ഇന്നുവരെയുള്ള എല്ലാ മന്ത്രിമാരുടെ പടങ്ങളും കൂടിയുള്ളതും മനോഹരവുമായ പടം പ്രസ്സിൽനിന്നും വിശേഷരീതിയിൽ ആർട്ടു പേപ്പറിൽ അടിപ്പിച്ചു വരുത്തിയിരിക്കുന്നു. ആവശ്യക്കാർ നാലുചക്രത്തിന്റെ സ്റ്റാമ്പോടുകൂടി അപേക്ഷിക്കുക.

എന്നു്, മാനേജർ,
"മനോമോഹനം" പ്രസ്സ്—കൊല്ലം.

**REGISTERED NO: M. 1336.**

# ശ്രീവാഴുംകോട്.

## ഒരു പ്രതിമാസപത്രഗ്രന്ഥം.

---

### വരിസംഖ്യ.

| | |
|---|---|
| ഒരു കൊല്ലത്തേക്കു | രണ്ടു രൂപാ. |
| ആറു മാസത്തേക്കു | ഒരു രൂപാ. |
| ഒററ പ്രതിക്കു | നാലു് അണ. |

പുതിയതായി വരുത്താൻ ആഗ്രഹിക്കുന്ന വരിക്കാർ ദയവുചെയ്തു ന്ന മാസത്തെ വരിപ്പണം രൂപാ ഒന്നും മണിയോർഡരായി അയച്ചുതരാനപേക്ഷിക്കുന്നു.

പഴയവരിക്കാർ മേൽവിലാസം മാറുന്നതിനും മററും എഴുതുമ്പോൾ അവരവരുടെ പൂർണ്ണമായ മേൽവിലാസവും മേൽവിലാസത്തിന്റെ അടുത്തുകാണുന്ന നമ്പരും മലയാളത്തിൽതന്നെ എഴുതി അയയ്ക്കേണ്ടതാകുന്നു.

മാനേജർ,
"ശ്രീവാഴുംകോട്",
കൊല്ലം.



Printed and published by K. M. Krishna Kurup at the „MANOMOHANAM, Press' Quilon